2008

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം



# മലങ്കരസഭ

Rs. 10

മെയ്

M A L A N K A R A S A B H A

2008 ഏപ്രിൽ 21, 22 തീയതികളിൽ കൂദാശ ചെയ്ത്

**വലിയ പള്ളിയായി** പ്രഖ്യാപിക്കപ്പെട്ട

## നരിയാപുരം ഇമ്മാനുവേൽ ഓർത്തഡോക്സ് വലിയ പള്ളി

(തുമ്പമൺ ഭദ്രാസനം)




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 2573234
Fax : +91 481 2573234




## വരിസംഖ്യ

| | |
|---|---|
| ***ഇന്ത്യയിൽ*** | |
| *ഒറ്റപ്രതി* | *: 10 രൂപ* |
| *ഒരു വർഷം* | *: 100 രൂപ* |
| *5 വർഷം* | *: 500 രൂപ* |
| *12 വർഷം (ആയുഷ്കാലം)* | *: 1000 രൂപ* |
| ***വിദേശത്തേക്ക്*** | |
| *ഒരു വർഷം* | *: 1000 രൂപ* |




## ഉൾത്തുടിപ്പുകൾ

CONTENTS



### *സ്ഥിരം പംക്തികൾ*





# ആദ്ധ്യാത്മികതയിലെ ഇടദൂരങ്ങൾ...

കേരള ക്രൈസ്തവ ജനതയുടെ ആദ്ധ്യാത്മിക ജീവിതത്തിൽ സംഭവിച്ചിരിക്കുന്ന വിപ്ലവാത്മക പരിണാമത്തെക്കുറിച്ച് ഒരു പുനർവിചിന്തനത്തിനുള്ള സമയം അതിക്രമിച്ചിരിക്കുന്നു. അതിയാഥാർത്ഥ്യ ആദ്ധ്യാത്മികതയുടെ രൂപഭേദങ്ങളായ നവ പെന്തക്കോസ്തൽ-സെക്ടേറിയൻ സംഘടനകൾ വ്യവസ്ഥാപിത ക്രൈസ്തവ ജീവിതത്തിനു നേരെ ഉയർത്തുന്ന ഭീഷണികളും വെല്ലുവിളികളും നിരവധിയാണ്. ക്രൈസ്തവ ജീവിതത്തോടോ മൂല്യങ്ങളോടോ സാമാന്യ ബന്ധം പോലും ഇല്ലാത്ത ചില ആളുകൾ ദ്രുതഗതിയിൽ ആത്മീയ ഉണർവ്വിന്റെ പ്രവാചകരായി അവതരിക്കുന്നത് സാധാരണ സംഭവമാകുന്നു.

നവ ആത്മീയ ബദലുകൾ സൃഷ്ടിക്കുവാൻ വെമ്പുന്ന ബഹുഭാഷാവിരുന്നുകാർ, ക്രൂസേഡുകൾ, കൊയ്ത്തുകൾ, അഭിഷേകങ്ങൾ, അഗ്നികൾ, മാരികൾ, ഉത്സവങ്ങൾ, ബാറാക്കാകൾ, എൽഷാദായ്ക്കാർ, റിവൈവലുകൾ എന്നിങ്ങനെ നിരവധി കൾട്ടിക് ഗ്രൂപ്പുകളുടെ 'രോഗ-പാപ-ശാപ വിമുക്തി അനുഗ്രഹങ്ങൾ' കൊണ്ട് കേരള ജനത പൊറുതി മുട്ടുന്നു. സമാധാനത്തിന്റെയും സമൃദ്ധിയുടെയും പ്രായോജകരമായ ഇക്കൂട്ടരുടെ അതിപ്രസരം മൂലം കേരളത്തിൽ കുടുംബ ശിഥിലീകരണവും അസാന്മാർഗ്ഗികതയും വർദ്ധിക്കുന്നു. വേദപുസ്തകം മാത്രം മതിയെന്നും വേദപുസ്തക വാക്യങ്ങൾ ആർക്കും വ്യാഖ്യാനിക്കാമെന്നും പഠിപ്പിക്കുന്ന പെന്തക്കോസ്തൽ ബ്രദറൻ-പ്രൊട്ടസ്റ്റന്റ് സംഘടനകളുടെ അവശിഷ്ടങ്ങളായിട്ടാണ് ഇവയുടെയെല്ലാം രംഗപ്രവേശനം. വ്യത്യാസങ്ങളും വൈജാത്യങ്ങളും ഉണ്ടെങ്കിലും ഈ വിഭാഗങ്ങളുടെ ചില പൊതു സ്വഭാവ വിശേഷങ്ങൾ വിശ്വാസികളുടെ ഉൾക്കാഴ്ചകളിലേക്കും ബോധ്യങ്ങളിലേക്കും അടയാളപ്പെടുത്തുകയാണിവിടെ:-

**ഈ "ആരാധനയുടെ കല" ആളുകളെ ആകർഷിക്കുന്നതാണെങ്കിലും അസാന്മാർഗിക ജീവിതത്തിനും ലൈംഗിക അരാജകത്വത്തിനും അരങ്ങൊരുക്കുന്നു.**

i) വിരുന്നുകാരുടെയും കൂട്ടായ്മക്കാരുടെയും മുഖ്യ വിഭവങ്ങളിലൊന്നാണ് വചനപ്രഘോഷണം. ത്രീയേക ദൈവത്തിലും ദൈവത്തിന്റെ മനുഷ്യാവതാര രക്ഷാകര വ്യാപാരങ്ങളിലും അനുബന്ധ വിശ്വാസ സത്യങ്ങളിലും വി. വേദപുസ്തകാധിഷ്ഠിത വിശ്വാസം പുലർത്തുന്ന പുരാതന സഭകൾക്കെതിരെയാണ് ഇവരുടെ വചനപ്രഘോഷണങ്ങളിലെ ആക്രോശങ്ങൾ എല്ലാം തന്നെ. വേദപുസ്തക സത്യങ്ങൾ വികലമാക്കിയും നോമ്പ്, ഉപവാസം, ദാനധർമ്മം തുടങ്ങിയ മൗലിക ധർമ്മങ്ങളെ ലാഘവപ്പെടുത്തിയും ഇവർ നടത്തുന്ന പ്രസംഗങ്ങളുടെ സ്വാധീനത്തിൽ അനുതാപരഹിതവും താളം തെറ്റിയതുമായ ജീവിതം നയിക്കുന്ന വിശ്വാസികളുടെ എണ്ണമേറി വരുകയാണ്. ഭക്തി ജീവിതത്തിന്റെ താളവും ബോധ്യങ്ങളുമുള്ള കുറെ ക്രൈസ്തവ സഭാ മക്കളും ഈ വിഷവർഷങ്ങളിൽപ്പെട്ട് ചിതറിയിരിക്കുന്നു എന്നത് തികച്ചും സങ്കടകരമാണ്.

ii) വിശുദ്ധരോടുള്ള സംസർഗ്ഗവും വിശുദ്ധ ചിത്രങ്ങളുമൊക്കെ വേദവിപരീതങ്ങളായി പ്രഖ്യാപിച്ചിരിക്കുന്ന ഇവർ സ്വയം വിശുദ്ധി ചമയുന്നതിലും സ്വന്ത ചിത്രങ്ങൾ വഴിയോരങ്ങളിൽ പ്രദർശിപ്പിക്കുന്നതിലും മുൻപന്തിയിലാണ്. കട്ടൗട്ടുകളിലൂ

ടെയും ഫ്ളക്സിലൂടെയും കോട്ടും ടൈയ്യും കെട്ടി കൈകാലുകൾ പൊക്കി വില സുന്ന ഇക്കൂട്ടർ യഥാർത്ഥ ക്രിസ്തുവിനെയും ക്രിസ്തുവിന്റെ വിശുദ്ധരെയും തമസ്ക്കരിക്കുന്നു.

iii) ദൈവസന്നിധിയിൽ വണങ്ങിയും കുരിശുവരച്ചും പ്രാർത്ഥിക്കുന്ന രീതിയാണ് പുരാതന സഭകളിലുള്ളത്. എന്നാൽ "നവവിരുന്നുകാരുടെ" ശാരീരിക ചലനങ്ങളും ആക്രോശങ്ങളും ചലച്ചിത്രങ്ങളിലെ നൃത്തരീതികളെ വെല്ലുന്നതാണ്. ഈ "ആരാധനയുടെ കല" ആളുകളെ ആകർഷിക്കുന്നതാണെങ്കിലും അസാന്മാർഗിക ജീവിതത്തിനും ലൈംഗിക അരാജകത്വത്തിനും അരങ്ങൊരുക്കുകയാണെന്ന് വർത്തമാന കാല സംഭവങ്ങൾ സൂചിപ്പിക്കുന്നു.

iv) രോഗശാന്തി, ശാപവിമുക്തി, സമൃദ്ധമായ ജീവൻ, കവിഞ്ഞൊഴുകുന്ന അനുഗ്രഹം ഇങ്ങനെ പലതും ഇവരുടെ ചെപ്പടി വിദ്യകളാണ്. ആത്മ ശരീര മനസ്സുകളുടെ സൗഖ്യവും പാപമോചനവും ശാപ വിടുതലും സഭാ ജീവിതത്തിന്റെ ഭാവങ്ങളും ഭാഗങ്ങളുമാണ്. എന്നാൽ വഴിയോര കട്ടൗട്ടുകളും മാധ്യമ പരസ്യങ്ങളും അടങ്ങുന്ന ആത്മീക വിപണനങ്ങളിലൂടെ രോഗശാന്തിയും ശാപവിമുക്തിയും സൃഷ്ടിക്കുന്നത് ക്രിസ്തീയമല്ല. "ഇത് ആരോടും പറയരുത്" എന്നാണ് കർത്താവിന്റെ ഉദ്ബോധനം. അപ്പം തിന്നു തൃപ്തരായതുകൊണ്ട് ദൈവത്തെ അന്വേഷിക്കുന്ന രീതിയും കാര്യസാദ്ധ്യത്തിനു വേണ്ടി മാത്രം മതത്തെ അന്വേഷിക്കുന്ന പ്രവണതയും വില കുറഞ്ഞതാണ്.

v) അനുസരണവും വിധേയത്വവും ക്രൈസ്തവ ജീവിതത്തിന്റെ പ്രഥമഭാവങ്ങളാണ്. സഭയോടുള്ള അനുസരണവും വിധേയത്വവും ഇല്ലാത്തവർ സർവ്വനൽവരങ്ങൾ കൊണ്ട് നിറഞ്ഞവരായാലും ക്രിസ്ത്യാനികൾ ആവുകയില്ല. സഭയ്ക്കകത്ത് ശിക്ഷണ ബോധ്യത്തോടെ ജീവിക്കുവാൻ ആഗ്രഹമില്ലാത്തവരാണ് കൾട്ടിക് ഗ്രൂപ്പുകളുടെ നിയന്താക്കളായ 'ദൈവദാസന്മാർ'. ദൈവരാജ്യ കെട്ടുപണിക്കാവശ്യം അനുതാപവും അനുസരണയും ശിക്ഷണബോധ്യവുമുള്ള തലമുറകളാണ്.

vi) വൈദികരും കന്യാസ്ത്രീകളുമായിരുന്നവർ 'വചനാധിഷ്ഠിത' വിശ്വാസം സ്വീകരിച്ച് പെന്തക്കോസ്തൽ-കൾട്ടിക് ഗ്രൂപ്പുകളുടെ സാക്ഷികളായി ചിലപ്പോഴൊക്കെ പ്രത്യക്ഷപ്പെടാറുണ്ട്. സാധാരണക്കാരായ സഭാമക്കളുടെ മനസ്സിൽ ചിന്താക്കുഴപ്പത്തിന്റെ വിത്തു പാകുവാൻ ഇവർ കാരണക്കാരാകുന്നു. ഈ സാക്ഷി സ്ഥാനികളിൽ ഭൂരിപക്ഷവും വികല ജീവിതം കൊണ്ട് സഭാശിക്ഷണ നടപടികൾക്ക് വിധേയരായവരാണെന്നത് അവരുടെ പൂർവ്വകാല ചരിത്രം!

vii) ബക്കറ്റു പിരിവും മറ്റു ചൂഷണ രീതികളും വഴി "സ്തോത്രകാഴ്ച-ദശാംശം" ഇനത്തിൽ ആഭരണങ്ങളും പണവും തട്ടിയെടുക്കുന്ന രീതിയാണ് ഇവരിൽ മിക്കവരിലും കാണുന്നത്. "രോഗശാന്തി-ശാപവിമുക്തി-അനുഗ്രഹവർഷ" കെണികളിൽ വീഴുന്ന മനുഷ്യരിൽ നിന്ന് തട്ടിയെടുക്കുന്ന പണത്തിന്റെ കണക്കു കേൾക്കുവാനും അത് അംഗീകരിച്ച് പ്രസിദ്ധീകരിക്കുവാനും പൊതുയോഗവും കമ്മറ്റിയും മറ്റു ബന്ധനങ്ങളും ഇല്ലാത്തത് "സ്തോത്രകാഴ്ച" പിരിവിന്റെ തീക്ഷ്ണത വർദ്ധിപ്പിക്കുന്നു. കൾട്ടിക് നേതാക്കന്മാരും അവരുടെ കുടുംബാംഗങ്ങളും അനുഭവിക്കുന്ന സുഖലോലുപതയും അനധികൃത സമ്പാദ്യങ്ങളും ദൈവവിശ്വാസികളുടെ കണ്ണു തുറപ്പിക്കുവാൻ ഇനിയെങ്കിലും കാരണമാകട്ടെ!

പൗരസ്ത്യ ആദ്ധ്യാത്മിക സംസ്ക്കാരത്തിന്റെ വിശാലമായ ആഴപ്പരപ്പുകളിലേക്കു സഭാമക്കളെ നയിക്കുകയും വിരുദ്ധോപദേശങ്ങളോടും കപടശബ്ദമലിനീകരണത്തോടും ദൈവികമായി പടവെട്ടി വിജയകിരീടം പ്രാപിക്കുകയും ചെയ്ത പൂർവ്വികരുടെ ജീവൻ തുടിക്കുന്ന പുണ്യഭൂമിയായ ഭാരതത്തിൽ ആധുനിക 'ദൈവദാസന്മാർ' ഉണർത്തിക്കൊണ്ടിരിക്കുന്ന അസ്വസ്ഥതകളാൽ ആത്മിക ശൈത്യവും ഭീകര സംഘടനകളും ഉടലെടുക്കുന്നു. വിവേകത്തോടെ സത്യവിശ്വാസം കാക്കുവാൻ സഭാമക്കൾക്ക് സാദ്ധ്യമാകട്ടെ!

– പണിക്കരച്ചൻ ■

# മഹാപുരോഹിത സന്ദേശം



വാത്സല്യ മക്കളേ,

പെന്തക്കോസ്താനുഭവത്തിലൂടെയാണ് നാം ഇപ്പോൾ കടന്നുപോകുന്നത്. നമ്മുടെ കർത്താവിന്റെ സ്വർഗ്ഗാരോഹണത്തിനു ശേഷമാണ് ആശ്വാസപ്രദനായ പരിശുദ്ധാത്മാവ് ശിഷ്യന്മാരുടെമേൽ ഇറങ്ങി ആവസിച്ചത്. അതായത്, കർത്താവ് ശിഷ്യന്മാരിൽ നിന്ന് വിടവാങ്ങിപ്പോയ വേർപാടിന്റെ അനുഭവത്തിൽ ഒരു വലുതും, അതുല്യവുമായ നന്മ ഒളിഞ്ഞിരുന്നു എന്നർത്ഥം. കാര്യസ്ഥനും ആശ്വാസപ്രദനുമായ പരിശുദ്ധറൂഹായുടെ വരവും ആവാസവുമാണ്. ഈ വലിയ നന്മ. പരിശുദ്ധാത്മാവിനെ പ്രാപിച്ച ശ്ലീഹന്മാർ തങ്ങളിലുള്ള ആത്മീയ ശക്തിയെ പുതുക്കുകയും ഉത്ഥാനം ചെയ്ത യേശുക്രിസ്തുവിന്റെ സാക്ഷികളാകുകയും ചെയ്തത് പെന്തക്കോസ്താനുഭവത്തിലൂടെയാണ്.

സ്വർഗ്ഗാരോഹണത്തിനുശേഷം ശരീരപ്രകാരം ഉണ്ടായ കർത്താവിന്റെ അസാന്നിദ്ധ്യം ശിഷ്യന്മാരിൽ വേദന ഉളവാക്കിക്കാണുമെങ്കിലും അവന്റെ സ്വർഗ്ഗത്തിലേക്കുള്ള കയറ്റം സർവ്വലോകത്തിനും ലഭിച്ച രക്ഷയുടെ പൂർണ്ണതയ്ക്ക് കാരണമായി. അതുകൊണ്ടു തന്നെ നമ്മുടെ ജീവിതത്തിൽ സംഭവിക്കുന്ന വേർപാടുകളെയും അവ ഉളവാക്കുന്ന നൊമ്പരങ്ങളെയും നാം നിഷേധിക്കരുത്. മറിച്ച് അവയുടെ പിറകിൽ മറഞ്ഞിരിക്കുന്ന ദൈവിക നന്മയുടെയും രക്ഷയുടെയും പൂർണ്ണത മനസ്സിലാക്കുവാൻ ശ്രമിക്കുന്നതാണ് അത്യുത്തമം.

യേശുക്രിസ്തു അദൃശ്യനും സജീവനുമായി നമ്മിലും നമ്മോടു കൂടെയും ഉണ്ടെന്ന് നാം ഉറച്ചു വിശ്വസിക്കണം. നമ്മെ നടത്തുന്നതും പരിപാലിക്കുന്നതും അവനാണെന്ന നമ്മുടെ ഉറച്ച വിശ്വാസമാണ് ദൈവത്തിന്റെ പ്രവൃത്തികൾ ചെയ്വാൻ നമ്മെ പ്രേരിപ്പിക്കുന്നത്. പെന്തക്കോസ്തി പെരുന്നാളിനു ശേഷം വരുന്ന ഞായറാഴ്ചകളിലെ വേദവായനകളെല്ലാം ജീവന്റെ അപ്പമായ ക്രിസ്തുവിനെക്കുറിച്ചുള്ള വിവരണങ്ങളാണ്. "ഞാൻ ജീവന്റെ അപ്പമാകുന്നു. എന്റെ അടുക്കൽ വരുന്നവന് വിശക്കുകയില്ല. എന്നിൽ വിശ്വസിക്കുന്നവന് ഒരുനാളും ദാഹിക്കുകയുമില്ല" (യോഹ. 6:35) എന്നരുളിച്ചെയ്ത കർത്താവിന്റെ അടുത്ത് ചെല്ലുമ്പോഴാണ് നമ്മുടെ വിശപ്പ് മാറുന്നതും, ദാഹം ശമിക്കുന്നതും. ഇതാണ് വി. കുർബ്ബാനാനുഭവം. കർത്തൃശരീര രക്തങ്ങൾ നമുക്ക് നിത്യ ജീവന്റെ ആഹാരമായി മാറുന്നു. അന്ത്യോഖ്യായിലെ മാർ ഇഗ്നാത്തിയോസിന്റെ ചിന്തയിൽ വി. കുർബ്ബാന അനശ്വരതയുടെ ആത്മീയ ഭക്ഷണമാണ്. ആകയാൽ സത്യക്രിസ്ത്യാനികളെന്ന നിലയിൽ നമ്മുടെ കർത്താവിന്റെ മനുഷ്യാവതാര-രക്ഷാകര രഹസ്യങ്ങളിലുള്ള സജീവ പങ്കാളിത്തം സാദ്ധ്യമാക്കുന്ന വി. കുർബ്ബാനയുടെ പ്രാധാന്യം നഷ്ടപ്പെടുത്തരുത്. സമീപ കാലത്തായി നമ്മുടെ സഭാംഗങ്ങൾ ചിലരെങ്കിലും വി. കുർബ്ബാനയുടെ പ്രാധാന്യം നഷ്ടപ്പെടുത്തിക്കൊണ്ട് ജീവിക്കുകയും, മറ്റ് കൂട്ടായ്മകളിൽ പോയി സത്യവിശ്വാസത്തെ നിഷേധിക്കുകയും ചെയ്യുന്നതായി നാം മനസ്സിലാക്കുന്നു. അങ്ങനെയുള്ള പ്രവണത അപകടകരവും, നിത്യജീവനിലേക്കുള്ള പ്രയാണത്തിന് തടസ്സവും ആകുന്നുവെന്ന് ഏവരും ഓർത്തുകൊള്ളണം. അതുകൊണ്ട് പെന്തക്കോസ്തിയുടെ അനുഭവത്തിലൂടെ സത്യവിശ്വാസം പകർന്നു നൽകിയ പരിശുദ്ധ ശ്ലീഹന്മാരുടെയും മാതാപിതാക്കളുടെയും മാതൃക നിങ്ങളെല്ലാവരും പിന്തുടരണം.

ശേഷം പിന്നാലെ, ദൈവം അനുഗ്രഹിക്കട്ടെ.

സിസ്റ്റർ റിബേക്കാ S.I.C.,
സുപ്പീരയർ, ബഥനിമഠം, പെരുനാട്

# സന്ന്യാസ പ്രസ്ഥാനങ്ങൾ വളരണമെങ്കിൽ,



**ക്രിസ്തീയ സഭയിലെ ഇന്നേ വരെയുള്ള വളർച്ചയിൽ സന്യാസ പ്രസ്ഥാനങ്ങൾക്ക് അതിപ്രധാനമായൊരു പങ്കുണ്ടായിരുന്നു. 'Prayer and power houses' എന്നറിയപ്പെട്ടിരുന്ന ഈ ആത്മീയ സ്രോതസ്സുകൾ ഇന്ന് എത്രമാത്രം അന്വർത്ഥമാണ്.'**

സന്യാസ പ്രസ്ഥാനങ്ങൾക്ക് ആധുനിക വെല്ലുവിളികളെ നേരിടുവാൻ സാധിക്കുന്നുവോ, സഭയ്ക്കും ലോകത്തിനും പ്രയോജനപ്പെടുന്നുവോ അല്ല എങ്കിൽ എങ്ങനെ പരിഹരിക്കണം എന്നിങ്ങനെ ചില ചിതറിയ ചിന്തകൾ പങ്കുവയ്ക്കുന്നു.

'Do not find fault, find a remeady' എന്ന ഹെൻറി ഫോർഡിന്റെ തത്വം ഇവിടെ പ്രസക്തമാണ്. സ്ഥാനത്തും, അസ്ഥാനത്തും സ്ഥാപനങ്ങളെയും വ്യക്തികളെയും വിമർശിക്കുവാനും തേജോവധം ചെയ്യുവാനും ഒരു പഞ്ഞവുമില്ലാത്ത കാലം. ഒരു 50 വർഷം മുമ്പുണ്ടായിരുന്ന ജീവിതസാഹചര്യമല്ല, ഇന്ന് ദയറാകളും കന്യാസ്ത്രീമഠങ്ങളും അഭിമുഖീകരിക്കേണ്ടത്. അതുപോലെ തന്നെ സന്യാസം സ്വീകരിക്കാൻ വരുന്ന ചെറുപ്പക്കാരും. ഇന്ന് work is prayer എന്ന തത്വത്തിൽ പ്രാർത്ഥനയും സേവനവും സമന്വയിപ്പിക്കുന്ന ജീവിത ശൈലിയാണ് മിക്ക ദയറാകളിലും കാണുന്നത്. പക്ഷെ അംഗബലത്തിലുമപ്പുറം സേവന സരണികളിലേക്ക്, അടിസ്ഥാന സന്യാസ പരിശീലനം ലഭിക്കാത്തവരും ഇറങ്ങേണ്ടി വരുന്നതിനാൽ പലവിധ പരീക്ഷണങ്ങളും ജോലി ഭാരങ്ങളും അഭിമുഖീകരിക്കാനാവാതെ പ്രസ്ഥാനങ്ങളെയും സന്യാസ ജീവിതത്തേയും ഉപേക്ഷിച്ചു പോകുന്നു. പണ്ടില്ലാതിരുന്ന



**Superior-നുള്ള ചുമതല ഇക്കാര്യത്തിൽ വളരെ പ്രധാനമാണ്. ഭരിക്കാനല്ല, നയിക്കാനാണ് കഴിവു വേണ്ടത്. ഒരു കൈകൊണ്ടു ശിക്ഷിച്ചാൽ മറുകൈകൊണ്ട് ചേർത്തു പിടിക്കുവാനുള്ള മനസുണ്ടാകണം. എല്ലാറ്റിനും ഉത്തമ മാതൃകയായിരിക്കണം ചുമതലക്കാർ.**

ലോകത്തിന്റെ സുഖസൗകര്യങ്ങളിൽ നിന്നും കോളജന്തരീക്ഷങ്ങളിൽ നിന്നും 'ദൈവവിളി' കേട്ടു വരുന്ന വീടുകളിലെ 'ഓമനകളെ' ഉത്തമസന്യാസികളായി കരുപ്പിടിപ്പിക്കുവാൻ സന്യാസഭവനങ്ങൾക്ക് വലിയ ഉത്തരവാദിത്വമുണ്ട്. വെറും ലാഘവബുദ്ധിയോടെ കൈകാര്യം ചെയ്താൽ സന്യാസ പ്രസ്ഥാനങ്ങൾ എങ്ങനെ വളരും?

ചില പ്രായോഗിക നിർദ്ദേശങ്ങൾ

1. 'As is the H.M., so is the school' എന്നൊരു ചൊല്ലുണ്ട്. കടലും കരയും കടന്ന് ആത്മാക്കളെ നേടും. അകത്തു വന്നാൽ 'വന്നു പോയല്ലോ' എന്ന നിരാശയ്ക്ക് അവർ ഇടയാകരുത്. അതിരുവിട്ട വാത്സല്യവും, താങ്ങാനാവാത്ത ജോലിഭാരങ്ങളും നിശിതമായ ആരോപണങ്ങളും പുതുമുഖങ്ങളെ നഷ്ടപ്പെടുത്താനെ ഉപകരിക്കൂ. Superior-നുള്ള ചുമതല ഇക്കാര്യത്തിൽ വളരെ പ്രധാനമാണ്. ഭരിക്കാനല്ല, നയിക്കാനാണ് കഴിവു വേണ്ടത്. ഒരു കൈകൊണ്ടു ശിക്ഷിച്ചാൽ മറുകൈകൊണ്ട് ചേർത്തു പിടിക്കുവാനുള്ള മനസുണ്ടാകണം. എല്ലാറ്റിനും ഉത്തമ മാതൃകയായിരിക്കണം ചുമതലക്കാർ. "കാഴ്ചയിൽ ദേവന്മാരെപ്പോലെ ആനന്ദമുളവാക്കുവാൻ, സകല ജീവികളിലും ദയയുള്ളവൻ, ഇന്ദ്രിയ വികാരങ്ങളെ അടക്കിയിട്ടുള്ളവൻ, ധീരനും കൃപാലുവും, സ്ത്രീ, ധനം മുതലായവയിൽ ആസക്തി ഇല്ലാത്തവൻ, ഹിംസ, പക്ഷപാതം എന്നീ ദോഷങ്ങൾ ഒഴിഞ്ഞവൻ, ദൃഢനിശ്ചയൻ, അതിധാർമ്മികൻ അനാവശ്യമായി ഒന്നും സംസാരിക്കാത്തവൻ...ഗുരു." ചുരുക്കിപ്പറഞ്ഞാൽ ഏറ്റം നല്ല മാതൃകയുള്ള ഒരു സുപ്പീരിയറിനു മാത്രമേ ശിഷ്യരെ ഏകാത്മാവിൽ നയിക്കുവാൻ സാധിക്കൂ.

2. സുപ്പീരിയർ നടത്തിപ്പു സാദ്ധ്യമാക്കുവാൻ, ദർശനവും കാര്യവിചാരകത്വവും സുതാര്യതയുള്ള ഒരു ഉൾഭരണ സമിതി ഉണ്ടായിരിക്കണം. രാഷ്ട്രീയ ചേരിതിരിവുകളും സ്ഥാനമോഹങ്ങളും, ശിക്ഷണ രാഹിത്യങ്ങളും അനുവദിക്കാതെ സമൂഹത്തെ ഒന്നായി വളർത്തുവാൻ ഇത്തരം കമ്മിറ്റികൾക്കു കഴിയണം. United we stand. Divided we fall. വളരുന്തോറും പിളർക്കുന്ന രീതി സന്യാസ സമൂഹങ്ങൾക്കു ചേർന്നതല്ല.

3. പരിശീലന കാലം ഇഴഞ്ഞു നീങ്ങാതെ, നിശ്ചിത കാലയളവിൽ (5 വർഷം എങ്കിലും) പൂർണ്ണ സന്യാസിയായി സമൂഹത്തെ സേവിക്കാനാവാണം. പരിശീലനകാലത്ത്- സന്യാസ ജീവിതം, നിയമങ്ങൾ, ആചാരാനുഷ്ഠാനങ്ങൾ ബൈബിൾ പഠനം, സഭാചരിത്രം, ക്രിസ്തു ചരിത്രം, മറ്റു മതങ്ങൾ, ഭാഷ, സംഗീത-ധ്യാനപ്രസംഗ പരിശീലനം, ലൈബ്രറി, തുന്നൽ, പൂന്തോട്ടം, ഹോം മാനേജ്മെന്റ്, യോഗ, പെരുമാറ്റചട്ടങ്ങൾ എന്നീ വൈവിദ്ധ്യമാർന്ന വിഷയങ്ങൾ പഠിക്കാനും പ്രായോഗികമാക്കുവാനുമുള്ള പരിശീലനം തീർച്ചയായും ഉണ്ടായിരിക്കണം.

4. അവധിക്കാലത്ത് ഇടവകകളിലോ, ആശ്രമ-മഠാന്തരീക്ഷത്തിലോ അവധിക്കാല ക്ലാസ്സുകൾ, സെമിനാർ എന്നിവ നടത്തി സന്യാസ വിളിയെപ്പറ്റി ബോധവൽക്കരണം നടത്തണം.

5. അധികം അംഗങ്ങളില്ലാത്ത സന്യാസ സമൂഹങ്ങളിൽ, സന്യാസ വ്രതം എടുക്കാതെ തന്നെ അസ്സോസിയേറ്റേഴ്സിനെ താമസിപ്പിക്കുക. പ്രാർത്ഥനകളിലും ദിനചര്യങ്ങളിലും ഉൾപ്പെടുത്തുന്നത് പരസ്പരം സഹായവും സന്തോഷ പ്രദവുമാക്കാം. മദ്ധ്യവയസ്കരും കുടുംബ പ്രാരാബ്ധമില്ലാത്തവരും ഇങ്ങനെ ജീവിക്കുവാൻ ഇഷ്ടപ്പെടുന്നവർ കാണും.

6. സന്യാസ സഭകളിൽ chain prayer തീർച്ചയായും ഉണ്ടായിരക്കണം. അംഗങ്ങളുടെ സൗകര്യമുള്ള സമയം ക്രമീകരിച്ച് ദിവസം 1 മണിക്കൂറെങ്കിലും വിഷയം വച്ച് ചാപ്പലിൽ 'ജാഗ്രത പ്രാർത്ഥന' നടത്തണം. സർവ്വലോകത്തിനുമായി ഇടവതടവില്ലാതെ ഈ പ്രാർത്ഥന ഒരു വലിയ ആത്മീയ ശക്തിയായി മാറണം.

7. പല സന്യാസ സമൂഹങ്ങൾക്കും നേതൃത്വ ദാരിദ്ര്യം അനുഭവപ്പെടാറുണ്ട്. സമൂഹത്തിലേക്കു വരുന്നവരുൾപ്പെടെ എല്ലാ അംഗങ്ങൾക്കും മാർഗ്ഗവും ലക്ഷ്യവും മനസ്സിലാക്കി ദൈവസ്നേഹത്തിൽ വളരുവാനും പ്രവർത്തിക്കുവാനുമുള്ള സാഹചര്യം നല്കി സമൂഹത്തെ ലൗകികവും ആത്മീയവുമായ പുരോഗതിയിലേക്കു നയിക്കുവാൻ ചുമതലപ്പെട്ടവർക്കു കഴിയുവാൻ അവർക്കും സഭാതലത്തിൽ ഒരു ഹ്രസ്വകാല കോഴ്സ് എങ്കിലും ഉണ്ടെങ്കിൽ നന്നായിരുന്നു. അതിനു സന്യാസ പിതാക്കന്മാർ തന്നെ ചുക്കാൻ പിടിക്കണം.

8. സന്യാസത്തിൽ 25 വർഷമെങ്കിലും പൂർത്തിയായവരെ ആദരിക്കാനും അനുമോദിക്കുവാനുമായി ചെറുതോ വലുതോ ആയ തീർത്ഥാടനങ്ങൾക്കോ മറ്റേതെങ്കിലും ഉപകാരപ്രദമായ കാര്യങ്ങൾക്കോ സമൂഹം അവരെ സഹായിക്കുക.

9. സന്യാസികൾക്ക് ഗൗരവമായ പ്രശ്നങ്ങൾ ഉണ്ടായാൽ സമൂഹത്തിനു പരിഹരിക്കാൻ സാധിക്കുന്നില്ല എങ്കിൽ മാത്രം സഭാ തല

ത്തിൽ ഒരു 'നീതിന്യായക്കോടതി'യെ സമീപിക്കാൻ കഴിയണം. ജീവിതത്തിന്റെ നല്ല നാളുകൾ പ്രസ്ഥാനത്തിനായി ജീവിച്ചിട്ടും സ്നേഹവും കരുതലും ന്യായവും കിട്ടാതെ ഒരാത്മാവു പോലും നശിക്കാൻ ഇടവരരുത്.

10. എല്ലാറ്റിനുമുപരിയായി ദയറാ പ്രസ്ഥാനങ്ങളിൽ സ്നേഹവും ലാളിത്യവും ജീവിത വിശുദ്ധിയും, ആരാധനയും സാധാരണ മനുഷ്യർക്ക് അനുഭവിക്കുവാൻ സാധിക്കണം. ശൂന്യമാക്കുന്ന മ്ലേച്ഛത വിശുദ്ധ സ്ഥലത്തു നില്ക്കുന്നതു കണ്ടാൽ ആരും പൊറുക്കുകയില്ല. സുപ്പീരിയർ മുതൽ സന്യാസാർത്ഥികൾ വരെ നിയമത്തിന്റെ വേലിക്കെട്ടു പൊളിച്ചു ആഡംബരങ്ങളിലും അരുതാത്ത ബന്ധങ്ങളിലും ഇടപെട്ടാൽ ദയറാ പ്രസ്ഥാനങ്ങൾക്ക് എന്തു വില? എന്തു സ്ഥാനം?

അതുകൊണ്ട് ദയറാ പ്രസ്ഥാനങ്ങൾ വളരണമെങ്കിൽ സന്യാസി സന്യാസിനികൾ ആത്മാർത്ഥമായി ത്യാഗത്തിന്റെയും സ്നേഹത്തിന്റെയും ശിക്ഷണത്തിന്റേയും പാതയിൽ കർത്താവിനുവേണ്ടി സമർപ്പിക്കുക. കർത്താവിന്റെ വേല ചെയ്വാൻ സമ്പൂർണ്ണ സമർപ്പണം നടത്തുവാൻ ആഗ്രഹിക്കുന്നവർ അനേകരുണ്ട്. പക്ഷെ മുമ്പോട്ടു വരുവാൻ പലവിധമായ പ്രശ്നങ്ങൾ, സംശയങ്ങൾ....!! ബാക്കി. അഭ്യസ്തവിദ്യരായ യുവതി യുവാക്കളെ കർത്താവിന് ഇന്നും ആവശ്യമുണ്ട്. നന്മ ചെയ്തു ഓടിനടന്ന ആ തിരുപാദങ്ങളും ആശ്വാസവും സൗഖ്യവും നൽകിയ ആ തിരുകരങ്ങളും നാവും എന്നേയ്ക്കുമായി നിശ്ചലമായി. "നിന്നെക്കൊണ്ട് കർത്താവിൽ എനിക്കൊരു അനുഭവം വേണ്ടിയിരിക്കുന്നു" ആ വിളി നീയും കേൾക്കാറുണ്ടോ? 'ആർ എനിക്കു വേണ്ടി പോകും?' Will you recieve Jesus as your bridegroom? ഭാരതത്തിലും ലോകത്തിലും കേരളത്തിലും സേവനമനുഷ്ഠിക്കാൻ വയലുകൾ കാത്തിരിക്കുന്നു. നിനക്കു വേണ്ടി? സന്യാസ പ്രസ്ഥാനങ്ങൾ വളരട്ടെ, സഭയ്ക്കും ലോകത്തിനും പ്രയോജനപ്പെടട്ടെ! ■

നമ്പർ 106/2008

**സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശസമ്പൂർണ്ണനും ആയ ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്കു സ്തുതി) മാർ തോമ്മാശ്ലീഹായുടെ സിംഹാസനത്തിൻമേൽ ആരൂഢനായിരിക്കുന്ന**

**പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസ്യേഷൻ പ്രസിഡണ്ടും ആയ മോറാൻ മാർ ബസ്സേലിയോസ് മാർത്തോമ്മാ ദിദിമൊസ് പ്രഥമൻ**



നമുക്ക് എത്രയും പ്രിയപ്പെട്ടിരിക്കുന്ന നമ്മുടെ........................................................ പള്ളി വികാരിയും, ദേശത്തു പട്ടക്കാരും, പള്ളി കൈക്കാരന്മാരും ശേഷം ജനങ്ങളും കൂടിക്കണ്ടെന്നാൽ നിങ്ങൾക്ക് വാഴ്വ്,

കർത്താവിൽ പ്രിയരേ,

നമ്മുടെ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷന്റെ (മലങ്കര അസോസിയേഷന്റെ) ഒരു യോഗം താഴെപറയുന്ന വിഷയങ്ങളെപ്പറ്റി ആലോചിച്ച് തീരുമാനം ചെയ്യുന്നതിന് പാമ്പാക്കുട, എം.റ്റി.എം. ഹയർ സെക്കണ്ടറി സ്ക്കൂൾ അങ്കണത്തിൽ വച്ച് 2008 സെപ്റ്റംബർ മാസം 11-ാം തീയതി വ്യാഴാഴ്ച പകൽ ഒരു മണി മുതൽ നമ്മുടെ അദ്ധ്യക്ഷതയിൽ നടത്തുന്നതിന് നാം തീരുമാനിച്ച് പ്രഖ്യാപിക്കുന്നു.

## ആലോചനാ വിഷയങ്ങൾ

1. മേൽപ്പട്ട സ്ഥാനത്തേക്ക് ഏഴുപേരെ തെരഞ്ഞെടുക്കുക.

2. മലങ്കര അസോസിയേഷൻ പ്രസിഡന്റിന് ആവശ്യമെന്ന് ബോധ്യമുള്ളതും മുൻകൂട്ടി അനുവദിക്കുന്നതുമായ ഇതര വിഷയങ്ങൾ പരിഗണിച്ച് യുക്തമായ തീരുമാനങ്ങൾ ചെയ്യുക.

അസോസിയേഷൻ യോഗ നടത്തിപ്പു സംബന്ധിച്ചുള്ള ക്രമീകരണങ്ങളും തെരഞ്ഞെടുപ്പു സംബന്ധിച്ചുള്ള നടപടിച്ചട്ടങ്ങളും, അസോസിയേഷൻ യോഗത്തിലേക്ക് പള്ളി ഇടവക പ്രതിപുരുഷന്മാർ ഹാജരാക്കേണ്ട "അധികാര പത്രവും" ഇതോടൊന്നിച്ച് അയയ്ക്കുന്നു.

പ്രസ്തുത "അധികാര പത്രം" പൂരിപ്പിച്ച് നിലവിലുള്ള വികാരി സാക്ഷ്യപ്പെടുത്തി അസോസിയേഷൻ യോഗം കൂടുന്ന ദിവസം യോഗസ്ഥലത്ത് ഹാജരാകേണ്ടതാണ്.

അസോസിയേഷൻ യോഗം നടത്തുന്നതു സംബന്ധിച്ചും മറ്റുമുള്ള കൂടുതൽ വിവരങ്ങൾ നമ്മുടെ കാതോലിക്കേറ്റ് ഓഫീസിൽ നിന്നും ലഭിക്കുന്നതാണ്.

ശേഷം പിന്നാലെ,

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളേവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ. ആയത് ദൈവമാതാവായ പരിശുദ്ധ കന്യക മറിയാം അമ്മയുടേയും ഇന്ത്യയുടെ കാവൽപിതാവായ മാർത്തോമ്മാ ശ്ലീഹായുടേയും നമ്മുടെ പരിശുദ്ധ പിതാക്കന്മാരായ മാർ ഗ്രീഗോറിയോസിന്റെയും മാർ ദീവന്നാസിയോസിന്റെയും ശേഷം സകല ശുദ്ധിമാൻമാരുടെയും ശുദ്ധിമതികളുടേയും പ്രാർത്ഥനകളാൽ തന്നെ ആമ്മീൻ.

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ.....................

ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ

2008 ഏപ്രിൽ മാസം 10-ാം തീയതി
കോട്ടയം കാതോലിക്കേറ്റ്
അരമനയിൽ നിന്നും.

കോപ്പി 1) നിലവിലുള്ള മലങ്കര അസോസിയേഷൻ മാനേജിംഗ് കമ്മറ്റി അംഗങ്ങൾക്ക്
2) നിലവിലുള്ള മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ അംഗങ്ങൾക്ക്.

എക്യുമെനിക്കൽ



വേദി

ഫാ. ഡോ. ജേക്കബ് കുര്യൻ

# ആഗോള എക്യുമെനിക്കൽ ഫോറം: എക്യുമെനിസത്തിന്റെ പുതിയ കാൽവയ്പ്

"വിശാലം" എന്നു പറഞ്ഞാൽ, കത്തോലിക്കാ സഭയും പല സെക്ടേറിയൻ സഭാ വിഭാഗങ്ങളും ഉൾപ്പെടെയുള്ള വളരെ വിശാലമായ ഒരു ക്രിസ്തീയ വേദിയാണ് ഗ്ലോബൽ ക്രിസ്ത്യൻ ഫോറത്തിന്റേത്.

**1948**-ൽ 'അഖിലലോക കൗൺസിൽ' രൂപവൽക്കരിക്കപ്പെട്ടതാണ് ഇരുപതാം നൂറ്റാണ്ടിലെ ഏറ്റവും ശ്രദ്ധേയമായ എക്യുമെനിക്കൽ സംഭവം. അതിനു ശേഷം നടക്കുന്ന ഏറ്റവും ശ്രദ്ധേയമായ എക്യുമെനിക്കൽ സംഭവമാണ് 2007-ൽ ഉദ്ഘാടനം ചെയ്യപ്പെട്ട "ഗ്ലോബൽ ക്രിസ്ത്യൻ ഫോറം". നിർഭാഗ്യവശാൽ ഈ സംഭവത്തെക്കുറിച്ച് സഭാംഗങ്ങൾ അറിയുവാനോ, അവരെ അറിയിക്കുവാനോ സംവിധാനങ്ങൾ ഇല്ലാതെപോയി.

#### എന്തുകൊണ്ട് ഇങ്ങനെ ഒരു പ്രസ്ഥാനം?

അഖില ലോക സഭാ കൗൺസിൽ നിലനിൽക്കെത്തന്നെ അതിന്റെ പിന്തുണയിലും ഉത്സാഹത്തിലും ഇപ്രകാരം പുതിയ ഒരു പ്രസ്ഥാനം എന്തുകൊണ്ടുണ്ടായി എന്ന ചോദ്യം പ്രസക്തമാണ്. അഖില ലോക സഭാ കൗൺസിൽ (W.C.C.) കത്തോലിക്കേതര സഭകളുടെ ഒരു സംഘടനയാണെങ്കിൽ, ഗ്ലോബൽ ക്രിസ്ത്യൻ ഫോറം (G.C.F.) കൂടുതൽ വിശാലവും വികേന്ദ്രീകൃതവുമാണ്. "വിശാലം" എന്നു പറഞ്ഞാൽ, കത്തോലിക്കാ സഭയും പല സെക്ടേറിയൻ സഭാ വിഭാഗങ്ങളും ഉൾപ്പെടെയുള്ള വളരെ വിശാലമായ ഒരു ക്രിസ്തീയ വേദിയാണ് ഗ്ലോബൽ ക്രിസ്ത്യൻ ഫോറത്തിന്റേത്. നിയമപരമായി പരസ്പര ബാധ്യത ഉള്ളതോ ഭരണ ഘടനാ ബന്ധിതമോ ആയ ഒരു വ്യവസ്ഥാപിത പ്രസ്ഥാനമായിട്ടല്ല ഗ്ലോബൽ ക്രിസ്ത്യൻ ഫോറത്തെ ഉദ്ദേശിച്ചിട്ടുള്ളത്. യേശു ക്രിസ്തുവിനെ കർത്താവും രക്ഷിതാവുമായി സാക്ഷിക്കുന്നവരുടെ ഒരു പൊതു വേദിയാവുക എന്ന മിനിമം അടിസ്ഥാനത്തിൽ, ഒരു പക്ഷേ അഖില ലോക സഭാ കൗൺസിലിനെക്കാൾ ഫലപ്രദമായ എക്യുമെനിക്കൽ പ്രവർത്തനം കാഴ്ചവയ്ക്കുന്നതിൽ ഈ പ്രസ്ഥാനം മുഖേന സാധിക്കും എന്ന പ്രതീക്ഷ പലർക്കുമുണ്ട്. അതുകൊണ്ടു തന്നെയാണ്, W.C.C. ഈ വേദി സംഘടിപ്പിക്കുവാൻ മുൻകൈയെടുത്തതും W.C.C. യിൽ കൂടി നിർവ്വഹിക്കുവാനും, സംഘടിപ്പിക്കുവാനും കഴിയുന്നതിലുപരിയായി, കൂടുതൽ പ്രാതിനിധ്യബോധത്തോടെ ആഗോള ക്രൈസ്തവ സമൂഹത്തെ പൊതുവായി ബാധിക്കുന്ന വിഷയങ്ങളോട് പ്രതികരിക്കുവാൻ ഈ വേദിക്ക് കഴിയണം എന്നാണ് പ്രതീക്ഷ.

#### ആശയ ബീജാവാപം

മേൽ പ്രകാരം ഒരു വേദിയുണ്ടാകണം എന്ന ഏറ്റവും വ്യക്തവും ശക്തവുമായ നിർദ്ദേശവും തീരുമാനവും ഉണ്ടായത് 1998-ൽ ഹരാരെ (സാംബിയ)യിൽ നടന്ന അഖില ലോക സഭാ കൗൺസിൽ അസംബ്ലിയിലാണ്. എന്നാൽ, ഇതിലേക്ക് പ്രത്യക്ഷവും പരോക്ഷവുമായ ആശയ വിനിമയം അതിനു മുമ്പു തന്നെ സഭാ കൗൺസിൽ സമിതികൾ, W.C.C.-കത്തോലിക്കാ സഭാ ജോയിന്റ് വർക്കിങ്ങ് ഗ്രൂപ്പ്, ക്രിസ്ത്യൻ വേൾഡ് കമ്മ്യൂണിയൻ യോഗങ്ങൾ മുതലായവയിൽ നടന്നിട്ടുണ്ട്.

#### അഞ്ച് ആലോചനാ യോഗങ്ങൾ

അഞ്ച് ആലോചനാ യോഗങ്ങളുടെ പരിസമാപ്തി

ലേഖനം

എലിസബത്ത് ജോർജ്



# CAN you suggest a better world?

**65** വർഷങ്ങൾക്കുമുമ്പ് എന്നോട് ഒരാൾ ചോദിച്ച ഈ ചോദ്യത്തിന് ഒരു മറുപടി മനസ്സിൽ ഇതുവരെയും എനിക്ക് സാധിച്ചിട്ടില്ല.

ദൈവം ഭൂമിയേയും അതിലുള്ള സർവ്വ ചരാചരങ്ങളെയും ആകാശത്തേയും അതിൽ സൂര്യചന്ദ്ര നക്ഷത്രങ്ങളെയും മറ്റെല്ലാത്തിനേയും സൃഷ്ടിച്ച് ആക്കിയിരിക്കുന്നു. എല്ലാത്തിനും ഓരോ സ്ഥാനങ്ങളും നിർണ്ണയിച്ച് കൊടുത്തിരിക്കുന്നു. ഒരു ഗ്രഹത്തിന് സ്ഥാനഭ്രംശം വന്നാൽ അതിന്റെ ഫലം എന്തായിരിക്കും? ഒരു പർവ്വതത്തിൽ കയറി നിന്ന് നോക്കിയാൽ ചുറ്റും കാണുന്ന മലനിരകളും അരുവികളും വെള്ളച്ചാട്ടങ്ങളും കുന്നുകളും മേടുകളും തുടങ്ങി പ്രകൃതി രമണീയമായ സ്ഥലങ്ങളും കാണുമ്പോൾ ഇതിന്റെ എല്ലാം ശില്പിയായ ദൈവത്തിന്റെ അതിരറ്റ മഹത്വത്തെ വർണ്ണിക്കാതെ പറ്റുകയില്ല. ഇതിൽ ഏതെങ്കിലും ഒരു വ്യത്യാസം വരുത്തിയാൽ നല്ലതായിരുന്നു എന്നു പറയുവാൻ ആർക്കെങ്കിലും സാധിക്കുമോ?

പ്രകൃതിയെ തന്നെ എടുക്കാം. വൃക്ഷങ്ങളുടെയും ചെടികളുടെയും ഇലയുടെ നിറം തന്നെ നോക്കാം. പച്ച അല്ലാതെ വേറെ ഒരു നിറം അതിനു പകരം വയ്ക്കുവാൻ നമുക്ക് തെരഞ്ഞെടുക്കുവാൻ സാധിക്കുമോ? നീല, ചുവപ്പ്, ഓറഞ്ച് മുതലായ നിറങ്ങൾ കൊണ്ട് നിറഞ്ഞ ഒരു വൃക്ഷത്തെ മനസ്സിൽ സങ്കല്പിച്ചു നോക്കൂ. നമ്മുടെ കണ്ണിനു സുഖം നല്കുന്ന നിറം പച്ച മാത്രമാണെന്ന് മനസ്സിലാകും. ഓരോ പൂവിനും ദൈവം കൊടുത്ത നിറങ്ങൾ എത്ര ഭംഗിയേറിയതാണ്. മനുഷ്യൻ എത്ര പെയിന്റ് ചെയ്താലും പ്രകൃതിയുടെ ഭംഗി കിട്ടുകയില്ല. എല്ലാ വൃക്ഷങ്ങൾക്കും വിവിധ തരത്തിലുള്ള കായ്കനികൾ കൊടുത്തിരിക്കുന്നു.

ഒരു ആലിൻ ചുവട്ടിൽ കിടന്ന് വിശ്രമിച്ച മനുഷ്യൻ മുകളിലേക്ക് നോക്കിയപ്പോൾ മരത്തിൽ ചെറിയ കായ്കൾ കണ്ടു. ഇത്രയും വലിയ വൃക്ഷത്തിന് ഇത്രയും ചെറിയ കായ്കൾ കൊടുത്ത ദൈവത്തിന്റെ മണ്ടത്തരത്തെക്കുറിച്ച് ആലോചിച്ച്

---

യായിട്ടാണ് ഗ്ലോബൽ ക്രിസ്ത്യൻ ഫോറം രൂപീകൃതമായത്:

1. 2002-ൽ വടക്കേ അമേരിക്കയിൽ
2. 2004-ൽ ഏഷ്യയിൽ
3. 2005-ൽ ആഫ്രിക്കയിൽ
4. 2006-ൽ യൂറോപ്പിൽ
5. 2007-ൽ ലാറ്റിൻ അമേരിക്കയിൽ

**ഉദ്ഘാടന സമ്മേളനം**

ആദ്യ ആഗോള ക്രൈസ്തവ ഫോറ സമ്മേളനം 2007 നവംബർ 6 മുതൽ 9 വരെ കെനിയയിലെ നൈറോബിയ്ക്കടുത്ത് ലിമുറു എന്ന സ്ഥലത്ത് നടന്നു. ആറ് ഭൂഖണ്ഡങ്ങളിൽ നിന്ന് എഴുപത്തിരണ്ട് രാജ്യങ്ങളിൽ നിന്നായി, ഇരുനൂറ്റി നാല്പത്തഞ്ച് പ്രതിനിധികൾ സമ്മേളിച്ചു. കത്തോലിക്കാ, ഓർത്തഡോക്സ്, പ്രൊട്ടസ്റ്റന്റ് സഭകളിൽ നിന്നും സംഘടനകളിൽ നിന്നുമുള്ള പ്രതിനിധികളായിരുന്നു ഇവർ. മലങ്കര ഓർത്തഡോക്സു സഭയെ പ്രതിനിധീകരിച്ച് ഫാ. ഡോ. ജോൺ മാത്യൂസ് സംബന്ധിച്ചുവെന്നാണറിയുന്നത്. ഉദ്ഘാടന സമ്മേളനത്തിൽ W.C.C. ജനറൽ സെക്രട്ടറി സാം കോംബിയ പറഞ്ഞ വാക്കുകൾ ശ്രദ്ധേയമാണ്. "ഇപ്രകാരം ഒരു സമ്മേളനം അസാധ്യമെന്ന് പലരും പറഞ്ഞു കാണും. പക്ഷേ ഇനിയും അതിലുമപ്പുറം അത്ഭുതകരമായി ചിലത് സംഭവിക്കാം." (അവലംബം : ബാപ്റ്റിസ്റ്റ് ന്യൂസ്, മാർച്ച് 2008). ■

കണ്ണടച്ചപ്പോൾ ഒരു ചെറിയ കായ് അയാളുടെ മൂക്കിൽ വന്നു പതിച്ചു. ചാടി എഴുന്നേറ്റ് അയാൾ പറഞ്ഞു. ദൈവം വലിയ ഒരു കായ് ഇതിന് കൊടുത്തിരുന്നെങ്കിൽ എന്റെ അവസാനം ആകുമായിരുന്നു എന്നു പറഞ്ഞ് ദൈവത്തിന്റെ മഹത്വത്തെ സ്തുതിച്ചു.

വലിയ മൃഗങ്ങളും ചെറിയ മൃഗങ്ങളും ഇഴ ജന്തുക്കളും ജീവജാലങ്ങളെല്ലാം ഉറുമ്പുവരെയും ദൈവത്തിന്റെ സൃഷ്ടിയാണ്. പ്രയോജനമില്ലാത്ത എന്ന് മനുഷ്യന് തോന്നുന്നു ജീവജാലങ്ങൾ എല്ലാം പ്രകൃതിയുടെ സന്തുലിതാവസ്ഥയ്ക്ക് ആവശ്യമാണ്. കാടും വൃക്ഷങ്ങളും എല്ലാം നശിപ്പിച്ച് പ്രകൃതിയെ കൊള്ളയടിക്കുന്നത് മനുഷ്യൻ തന്നെ ആണ്. കാടുകൾ നശിപ്പിച്ച്, മഴകുറഞ്ഞ് വെള്ളത്തിനു വേണ്ടി പരക്കം പായുന്നു. വെള്ളം നില്ക്കുന്ന കുളങ്ങളും തോടുകളും എല്ലാം നികത്തി വെള്ളം ഒഴുകുവാൻ സ്ഥലം ഇല്ലാതെ റോഡുകളിൽ വെള്ളം കെട്ടിക്കിടക്കുന്നു. താണ സ്ഥലങ്ങൾ എല്ലാം വിറ്റ് നികത്തി സിമന്റ് ഹർമ്മ്യങ്ങൾ പടുത്തുയർത്തുന്നു. പണ്ട് എല്ലാം ക്രമമായും ചിട്ടയായും നടന്നു. ഇനിയും ഭൂതലത്തെ വെള്ളം കൊണ്ട് നശിപ്പിക്കുകയില്ലെന്ന് നോഹയുടെ കാലത്ത് ദൈവം അരുളി ചെയ്തിട്ടുണ്ടല്ലോ. ഇനിയും ചൂടും തീയും കൊണ്ടായിരിക്കും ലോകാവസാനം.

മനുഷ്യനെ സൃഷ്ടിച്ച് അവന് പ്രവർത്തന സ്വാതന്ത്ര്യം കൊടുത്തതും ദൈവമാണ്. നല്ലതു പ്രവർത്തിക്കാനുള്ള മനസ്സും അതേ സമയം തിന്മ പ്രവർത്തിക്കാനുള്ള സ്വാതന്ത്ര്യവും മനുഷ്യന് നൽകിയിട്ടുണ്ട്. എല്ലാവരും നല്ലതുമാത്രം പ്രവർത്തിച്ചാൽ ഈ ലോകത്തിൽ എന്തു വ്യത്യാസമായിരുന്നു. പട്ടാളവും, പോലീസും, കോടതിയും, ജയിലും ഒന്നും വേണ്ടല്ലോ. മനുഷ്യന് സ്വതന്ത്രമായി ചിന്തിക്കാനും പ്രവർത്തിക്കാനും ഉള്ള സ്വാതന്ത്ര്യം ദൈവം കൊടുത്തിരിക്കുന്നു. നന്മ ചെയ്യണമെന്ന് ആഗ്രഹിക്കുന്നവർക്ക് അത് ചെയ്യാമല്ലോ. നിത്യജീവനെ പ്രാപിക്കാൻ ആഗ്രഹിക്കുന്നവർ ഈ ലോകത്തിൽ ജീവിക്കുമ്പോൾ കഴിവതും നന്മകൾ ചെയ്ത് മറ്റുള്ളവരെ സ്നേഹിപ്പാനും സഹായിക്കാനും ശ്രമിക്കുന്നു. അല്ലാത്തവർ അന്യരെ കൊള്ളചെയ്ത് സമ്പന്നന്മാരായി ജീവിക്കാൻ ശ്രമിക്കുന്നു. ഏതും പ്രവർത്തിക്കാനുള്ള സ്വാതന്ത്ര്യം ദൈവം കൊടുത്തിരിക്കുന്നതു കൊണ്ട് പ്രശ്നങ്ങൾ വരുമ്പോൾ ദൈവത്തെ കുറ്റം പറയുവാൻ സാധിക്കയില്ല. നല്ലതും തീയതും തിരിച്ചറിയുന്നതിനുള്ള വിവേചന ശക്തി നമ്മിൽ തന്നെ ഉണ്ടല്ലോ.

ദൈവം മനുഷ്യനെ ദൈവത്തിന്റെ സാദൃശ്യത്തിൽ സൃഷ്ടിച്ച് അവനിൽ ദൈവത്തിന്റെ ജീവൻ ഊതി. രണ്ടു കൈയ്യും രണ്ടു കാലും രണ്ടു ചെവിയും, രണ്ടു കണ്ണും, ഒരു മൂക്കും, ഒരു വായും ഒരു മുഖവും മറ്റ് അവയവങ്ങളും കൊടുത്ത് അവനെ സുന്ദരനാക്കി. എത്ര മീറ്റർ ഞരമ്പുകൾ ആണ് രക്തം വഹിച്ച് മനുഷ്യ ശരീരത്തിലോടുന്നത്. എല്ലാത്തിനും ഭംഗി കൊടുത്ത് തൊലികൊണ്ട് മൂടി എത്ര മേനോഹരമാക്കി നമ്മുടെ മനുഷ്യശരീരം ദൈവം തന്നിരിക്കുന്നു. ഡോക്ടർമാർ ശരീരത്തെക്കുറിച്ച് പഠിച്ച് ഓരോ സുഖക്കേടുകൾക്ക് പ്രതിവിധിയും ഓപ്പറേഷനും കണ്ടുപിടിക്കുന്നു എന്നല്ലാതെ മരണത്തെ മാറ്റി മറിക്കാൻ സാധിച്ചിട്ടുണ്ടോ? ഓരോ മനുഷ്യന്റേയും ജനനവും മരണവും ദൈവം നിശ്ചയിക്കുന്ന സമയത്ത് നടക്കുന്നു. ഒരാൾ ജനിച്ച് രണ്ടു വയസ്സിലും മരിക്കാം 90 വയസ്സിലും മരിക്കാം. അതിനു പ്രായഭേദമില്ല. ഇന്ന പ്രായത്തിൽ എല്ലാവരും മരിക്കും എന്നു വന്നാൽ പിന്നെ ജീവിയ്ക്കാൻ പ്രേരണ എന്താണ്? എല്ലാവരും ദൈവം നിശ്ചയിച്ച സമയത്ത് മരിക്കുന്നു. മരിക്കുമ്പോൾ നാം ഒന്നും കൊണ്ടു പോകുന്നില്ല എന്നും ചെയ്ത സൽപ്രവർത്തികൾ മാത്രം കൂട്ട് ഉണ്ടാകുമെന്ന് നാം താമസിച്ചാണ് തിരിച്ചറിയുക.

ദൈവചൈതന്യം ആണ് നമ്മുടെ ഓരോരുത്തരുടേയും ശരീരത്തിലുള്ളത്. മനുഷ്യബുദ്ധി കൊണ്ട് ഇന്നത്തെ ലോകത്ത് എന്തെല്ലാം കണ്ടു പിടിത്തങ്ങളാണ് നടത്തിയിട്ടുള്ളത്. എങ്കിലും പ്രകൃതി നിയമങ്ങളെ വെല്ലുവിളിക്കാൻ മനുഷ്യനു സാധിച്ചിട്ടുണ്ടോ. ഇടിയും, മിന്നലും, ഭൂകമ്പവും, സുനാമിയും മറ്റും വരുമ്പോൾ മനുഷ്യൻ നിസ്സഹായൻ ആയിത്തീരുന്നു. ദൈവത്തെ വെല്ലുവിളിക്കാൻ മനുഷ്യനെക്കൊണ്ട് സാദ്ധ്യമല്ല. അത് മനുഷ്യൻ ഓർക്കുന്നുമില്ല.

പ്രകൃതിയുടെ എല്ലാ നിയമങ്ങളും അടുക്കും ചിട്ടയോടുകൂടി പാലിച്ചാൽ നമുക്ക് ഇന്നത്തെ പല അനർത്ഥങ്ങളും ഒഴിവാക്കാൻ സാധിക്കും. ഇന്നുള്ള ലോകത്തിൽ കുറെ വ്യത്യാസങ്ങൾ വരുത്തിയിരുന്നെങ്കിൽ ഇതിലും നല്ലതായ ഒരു ലോകം കെട്ടിപ്പെടുക്കാം എന്ന് ആർക്കെങ്കിലും അഭിപ്രായം ഉണ്ടോ? ഉണ്ടെങ്കിൽ തെരഞ്ഞെടുക്കാം. ഞാൻ ആലോചിച്ചിട്ട് ഇതുവരെയും കിട്ടിയില്ല. വായനക്കാർക്ക് ആർക്കെങ്കിലും ഒരു 'better world' നെക്കുറിച്ച് അഭിപ്രായം പറയുവാൻ സാധിക്കുമോ?

എന്റെ പിതാവ് 65 വർഷം മുമ്പ് എന്നോടു ചോദിച്ച ചോദ്യമാണ് 'can you suggest a better world'? ഇതിനൊരു ഉത്തരം ഉണ്ടോ? ■

*For Favours Received*

Leela Elias | Saju Zacharia £ Family | Mariamma Thomas

## വൈദിക സംഘം

# ത്രൈവാർഷിക സമ്മേളനം

വൈദികസംഘം കേന്ദ്ര കമ്മറ്റിയുടെ തീരുമാന പ്രകാരം 2008 മെയ് 13, 14, 15 (ചൊവ്വ, ബുധൻ, വ്യാഴം) എന്നീ തീയതികളിൽ അഖില മലങ്കര ത്രൈവാർഷിക സമ്മേളനം പരുമല സെമിനാരിയിൽ വച്ച് നടത്തുന്നു. "വൈദികരും സാമൂഹ്യ പ്രതിബ ന്ധതയും" (Priests and Social Commitments) എന്നാണ് സമ്മേളനത്തിന്റെ പ്രധാന ചിന്താവിഷയ മായി സ്വീകരിച്ചിരിക്കുന്നത്.

പ. കാതോലിക്കാ ബാവാ തിരുമേനിയും സഭ യിലെ മെത്രാപ്പോലീത്താമാരും സമ്മേളനത്തിൽ സംബന്ധിക്കുന്നു. സമൂഹത്തിന്റെ വിവിധ തുറക ളിൽപ്പെട്ട പ്രഗത്ഭ വ്യക്തികൾ ക്ലാസ്സുകൾക്കും ചർച്ച കൾക്കും നേതൃത്വം നൽകും. വൈദികരുടെ ഇടയി ലുള്ള സ്നേഹബന്ധം ഊട്ടിയുറപ്പിക്കുവാനും കാലികമായ ചർച്ചകളിൽ സജീവമായി പങ്കുചേരു വാനും സമ്മേളനത്തിൽ ആദിയോടന്തം സംബന്ധി ക്കണമെന്ന് വൈദികസംഘം പ്രസിഡന്റ് ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്താ അറിയിക്കുന്നു.



**18th ANNIVERSARY**

**16.05.2008**



**THAMPY, SUSY**
**SYPY, SUNIL, SUSHEEL**

**Vazhakala, Edmonton**
**Canada**

ഏഴാം ചരമവാർഷികം
2008 മെയ് 9 തിങ്കൾ

**ജനനം :** **06.04.1930**



**മരണം:** **09.05.2001**

**ഫാ. റ്റി. ജി. സഖറിയ**
**(മാനേജർ മലങ്കരസഭ)**

"ആചാര്യേശാ മശിഹാ കൂദാശകളർപ്പിച്ച-
ഈ ആചാര്യനേകുക പുണ്യം, - നാഥാ! സ്തോത്രം"

# BIBLE STUDY 60




ജോഷി ബി. ജോൺ, മണപ്പള്ളി

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 | | | 2 | | | 3 | 4 | | 5 |
| | 6 | 7 | | | 8 | | 9 | | |
| | | 10 | | 11 | | | | | |
| 12 | | | | 13 | | 14 | | | |
| | 15 | | 16 | | | | 17 | | |
| 18 | | | | | 19 | | | | |
| | 20 | 21 | | | | 22 | | 23 | |
| | 24 | | 25 | | 26 | | 27 | | 28 |
| 29 | | | | 30 | | | | | |
| 31 | | | | 32 | | | 33 | | |

## വലത്തോട്ട്

1. കുറേനയിലെ ശിമോന്റെ ആദ്യ ജാതൻ (6)
3. സൗന്ദര്യത്തിന്റെ പൂർണത (3)
7. മുടന്തനായ രാജകുമാരൻ (5)
9. അവീത്ത് തലസ്ഥാനമാക്കി ഏദോമിൽ രാജാവായിരുന്നവൻ (3)
11. "നീ പാതാളത്തോളം താണുപോകും" ആര്? (ഒരു പട്ടണം) (5)
12. സെരുബ്ബാബേലിനൊപ്പം മടങ്ങി വന്ന പത്തുപേരിൽ ഏഴാമൻ (4)
13. 'ഓർത്തഡോക്സ്' എന്നതിന് ഇങ്ങനെയും അർഥമുണ്ട് (5)
15. യജമാനൻ ആകാൻ ആഗ്രഹിക്കുന്നവൻ ആദ്യം ആരാകണം (4) (സമാനപദം)
17. പേരിന്റെ അർഥം 'ഭോഷൻ' (3)
18. ആകാശത്തു നിന്നു വീണ, ദീപം പോലെ ജ്വലിക്കുന്ന, മഹാനക്ഷത്രം (3)
19. എഫ്രയീം ഗോത്രത്തിന് അവകാശം ലഭിച്ച ദേശത്തിന്റെ കിഴക്ക് അതിർ (5)
20. കരുത്തനായ ആട്ടുകൊറ്റൻ തീരത്തു നിൽക്കുന്നതായി ദർശനത്തിൽ കണ്ട നദി (3)
22. ദേശാധിപതി സെർഗ്യൊസ് പൗലോസിന്റെ ഒപ്പം നിന്ന കള്ള പ്രവാചകൻ (4)
24. ഒരു രാഗം, ഒരു പഴയ നിയമ സ്ത്രീ (4)
26. മോശയുടെ ഒറ്റുകാർ ഹെബ്രോനിൽ എത്തുമ്പോൾ, അവിടെയുണ്ടായിരുന്ന, അനാക്കിന്റെ ദ്വിതീയപുത്രൻ (3)
29. ദാവീദിന്റെ പിതാമഹൻ (3)
30. ഗിദെയോൻ കൊന്ന മിദ്യാന്യ പ്രഭു (3)
31. കച്ചവടക്കപ്പലുകളുടെ നാട് (4)
32. യെഹൂദാ പുത്രനായ ശോബലിന്റെ ചെറുമകൻ യഹത്തിന്റെ ആദ്യ ജാതൻ (4)
33. ഹോര്യനായ യേസീരിന്റെ പുത്രൻ ദീശോന്റെ മൂന്നാമത്തെ മകൻ (3)

## താഴോട്ട്

1. എഫെസ്യരുടെ മഹാദേവി (5)
2. ഭർത്താവിനൊപ്പം നിന്ന്, കർത്താവിനോട് വ്യാജം കാണിച്ചവൾ (3)
4. ഹെരോദാവിന്റെ കാര്യവിചാരകൻ കൂസയുടെ ഭാര്യ (3)
5. യിസ്രായേലിലേക്കു മടങ്ങിവന്ന ലേവ്യരിൽ, ഹോദവ്യാവിന്റെ മകൻ; യേശുവയുടെ സഹോദരൻ (5)
6. "തബീഥയേ, എഴുന്നേൽക്ക" പറഞ്ഞതാര്? (3)
8. ദാവീദിന് അബീതാൽ പ്രസവിച്ച മകൻ (4)
10. സ്വർഗീയദാനം, നന്മ എന്നൊക്കെ അർഥം; ആത്യന്തികമായി, നിത്യജീവൻ (4)
13. "വെന്തുകിടക്കുന്ന ചണ്ടിക്കൂമ്പാരങ്ങളിൽ നിന്ന് അവർ കല്ലു ജീവിപ്പിക്കുമോ?" ചോദിച്ചതാര്? (5)
14. യേഹുവിനെ രാജാവായി അഭിഷേകം ചെയ്ത സ്ഥലം (3)
16. മടങ്ങിവന്ന ലേവ്യരിൽ, സല്ലായി കുലത്തിനു പിതൃഭവനത്തലവനും പുരോഹിതനും ആയവൻ (3)
17. മിൽക്കയുടെ ഭർത്താവ് (3)
18. യഹോവയുടെ ശബ്ദം കേട്ട് നടുങ്ങുന്ന മരുഭൂമി (3)
19. യഹോവയുടെ നാമത്തിൽ അബ്രഹാം ആദ്യം ആരാധന കഴിച്ച സ്ഥലം (4)
21. യെഹൂദാ പുത്രനായ ശോബലിന്റെ ചെറുമകൻ യഹത്തിന്റെ ഇളയ പുത്രൻ (3)
23. സേബഹ് - സൽമുന്നമാരെ കൊല്ലാൻ മടിച്ചു നിന്ന യുവാവ് (3)
25. മീഖളിനെ ഭാര്യയായി 'കിട്ടിയ' ഫൽതിയുടെ പിതാവ് (3)
27. സെരൂയയുടെ പിതാവ് (3)
28. 'അപ്രകാരം തന്നെ' എന്നർത്ഥം (3)

## പദപ്രശ്നം-58 (ശരിയുത്തരം അയച്ചവർ)

**വിജയി: 1. ഷീല അലക്സ്, നൂറനാട് പടനിലം സെന്റ് ഇടവക, ചെങ്ങന്നൂർ മെത്രാസനം**

2. ബെൻസി വിൽസൺ, നരിയാപുരം; 3. ലീലാമ്മ ജോർജ്, ബാംഗ്ലൂർ; 4. ജിബിത വർഗീസ്, ഉദയ്പൂർ; 5. ശോശാമ്മ തോമസ്, കൈതക്കോട്; 6. ആലീസ് ഫിലിപ്, മേലുകര; 7. ഏലിയാമ്മ ജോർജ്, ആവണീശ്വരം; 8. ഏലമ്മ വർഗീസ്, ഉദയ്പൂർ; 9. സൂസമ്മ മാത്യു, നാരങ്ങാനം; 10. സാറാമ്മ സൈമൺ, പന്തളം; 11. അന്നമ്മ തോമസ്, നരിയാപുരം; 12. മേരിക്കുട്ടി കുര്യാക്കോസ്, അമയന്നൂർ; 13. വൽസമ്മ ഫിലിപ്പ്, ഭോപാൽ; 14. റെയ്ചൽ അലക്സാണ്ടർ പൂനെ; 15. ലീലാമ്മ തങ്കച്ചൻ ചെറിയാനാട്; 16. ഏലിയാമ്മ ജോർജ്, മീരാ റോഡ്; 17. ഏലിയാമ്മ ഗീവർ, കുന്നംകുളം; 18. മേരിക്കുട്ടി പാപ്പച്ചൻ, കലയപുരം; 19. വി. എ. തോമസ്, കറ്റാനം; 20. ശോശാമ്മ എബ്രഹാം, ബിലാസ്പൂർ; 21. മിനിമോൾ സ്കറിയ, ജയ്പൂർ; 22. സാറാമ്മ മാത്യുസ്, ഐക്കാട്; 23. മേരിക്കുട്ടി അലക്സാണ്ടർ, തിരു; 24. രാജി വി. എ. കടപ്ര മാന്നാർ; 25. അന്നമ്മ നൈനാൻ, നാഗ്പൂർ; 26. ലീലാമ്മ തോമസ്, കുണ്ടറ; 27. ലൗലി കോശി, ഊന്നുകൽ; 28. മോളി ജോൺ, മല്ലപ്പള്ളി വടക്ക്; 29. മോളി മാത്യു, നാരങ്ങാനം; 30. സൂസമ്മ രാജൻ, കൊൽക്കത്ത; 31. റോസമ്മ തങ്കച്ചൻ, ജയ്പൂർ; 32. മറിയാമ്മ വർഗീസ്, ദുൻഗർപൂർ; 33. ചിന്നമ്മ ജോൺ തിരു; 34. സൂസമ്മ തങ്കൻ, ഭാണ്ഡൂപ്; 35. ഡെയ്സി മാത്യൂസ്, കുറ്റപ്പുഴ; 36. ഏലിയാമ്മ സഖറിയ, കൊൽക്കത്ത; 37. ഏലിയാമ്മ പൗലോസ്, ചെല്ലങ്കോട്; 38. ചിന്നമ്മ വർഗീസ്, നാരങ്ങാനം; 39. തങ്കമ്മ ഏബ്രഹാം കൊടുകുളഞ്ഞി; 40. എലിസബത്ത് തമ്പി, കൊച്ചി; 41. ഓമന ചാക്കോ, നിരണം; 42. ലൈല പോൾ, നന്തൻകോട്; 43. മറിയാമ്മ തോമസ്, ഇലവുംതിട്ട; 44. ഉണ്ണി വർഗീസ്, പെരിങ്ങര; 45. പി. സി. അലക്സാണ്ടർ, മറ്റം; 46. സൂസമ്മ ഇടിക്കുള, പൂനെ; 47. റെയ്ചൽ മത്തായിക്കുട്ടി, പുതുശേരി; 48. അമ്മിണി സഖറിയ, പഴഞ്ഞി; 49. റോണി വർഗീസ്, തട്ടയിൽ; 50. കെ. കെ. എബ്രഹാം പനയമ്പാല; 51. ഏലമ്മ എബ്രഹാം, കളമശേരി; 52. ശോശാമ്മ എബ്രഹാം ചെന്നൈ; 53. ആലീസ് വർഗീസ്, കറുകച്ചാൽ; 54. റാഹേലമ്മ തോമസ്, തുവയൂർ; 55. പൊന്നമ്മ ജോയി, കറ്റാനം; 56. മറിയാമ്മ ശാമുവേൽ, മീനടം; 57. മറിയാമ്മ വർഗീസ്, ആനിക്കാട്; 58. എ. കെ. വർഗീസ്, അറുന്നൂറ്റിമംഗലം; 59. ഏലിയാമ്മ ജോർജ്, കുരീപ്പള്ളി; 60. ഏലിയാമ്മ തോമസ്, നിരണം; 61. രഞ്ചിനി റജി കളമശേരി; 62. റോണ സൂസൻ ജോസഫ്, നെടുമാവ്; 63. ഏലിയാമ്മ ഐസക്, പുത്തൂർ; 64. വിനീത സി. ജെ. എറണാകുളം; 65. അന്നമ്മ നൈനാൻ, കുന്നം; 66. മറിയാമ്മ ഫിലിപ്പ്, കുറ്റൂർ; 67. റെയ്ചൽ വർഗീസ്, ഇലന്തൂർ; 68. ഡോ. ഓമന ജേക്കബ് ചെന്നിത്തല; 69. ജോർജ് ജോൺ, പാമ്പാക്കുട; 70. ജോർജ് എം. എം. മേമ്മുറി; 71. ജെനു എൽസ ഐസക്, വെണ്ണിക്കുളം.

**(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)**

(e-mail: joshibjohn@hotmail.com)

**ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം**
**ജോഷി ബി. ജോൺ മണപ്പള്ളി**
**S.R.P. മാർക്കറ്റ് പി.ഒ.**
**കൊല്ലം ജില്ല–690539**

**ഉത്തരങ്ങൾ അയക്കേണ്ട അവസാന തീയതി : 10-06-2008**

## പദപ്രശ്നം – 58, ശരിയുത്തരം

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 ഏ | 2 ലോ | ഹി | ല | മ്മാ | 3 ശ | 4 ബ | ക്ക | നീ | 5 അ |
| ൽ | 6 അ | ന്ത്രാ | ഖോ | സ് | ലോ | റ | 7 ഖേ | 8 മീ | മാ |
| എ | മ്മീ | 9 ക്രി | 10 ണോ | ബോ | മി | ബ്യാ | 11 ബ | ഖാ | ലേ |
| 12 ലോ | വി | സ് | 13 മ | ൽ | ക്കോ | സ് | ർ | ഖേ | ക് |
| ഹോ | 14 മി | ശു | ലേ | 15 ന | ഥ | 16 ന | ഖേ | ൽ | 17 ക |
| ഷി | 18 അ | 19 പ | ത്രോ | സ് | 20 ന | ഹ | ശു | തോ | ൽ |
| 21 സ്രാ | പ്രി | ക | ൾ | 22 തു | ല | ശോ | 23 മാ | ർ | ത്ത |
| ഖേ | 24 ഷ്വ | യ | 25 ബേ | ഹി | ഖോ | ൻ | ണോ | 26 ബേ | ളം |
| ൽ | വ | ൻ | ബ | ക്കോ | ടി | 27 അ | ഹ | രോ | ൻ |
| 28 കെ | ന | സ് | ദി | സ് | ടം | ത്തി | 29 ബേ | വ | സ് |

ഉത്തരമയയ്ക്കാൻ മാസിക കീറരുത്. കാർഡിലോ, ഇൻലൻഡിലോ കളം വരച്ച് അയച്ചാൽ മതിയാകും.

## ANNAMMA SIMON

**THAZHATHU HOSUE**
**PATHANAMTHITTA**
**II[nd] Death Anniversary**
**03- May 2008**



*"Safe in the arms of Lord Jesus Christ"*
*Inserted by*
***Sorrowing Family***

## നിത്യതയിൽ 10-ാം വർഷം
**റ്റി. കെ. ജോൺ തേവത്തുമണ്ണിൽ**
**തുമ്പമൺ**
**08-05-2008**



തുമ്പമൺ ഭദ്രാസന സുവിശേഷകൻ, കത്തീഡ്രലിലെ
ദീർഘകാല ട്രസ്റ്റി, പ്രമുഖ വ്യാപാരി, സാമൂഹ്യ
പ്രവർത്തകൻ, അതിലുപരി ഞങ്ങളുടെ
കുടുംബത്തിന്റെ മാർഗ്ഗദീപം
മരിക്കാത്ത ഓർമ്മകളുമായി പ്രാർത്ഥനയോടെ മകൻ
**ഫാ. സാമുവേൽ ജോൺ തേവത്തുമണ്ണിൽ.**

## 10-ാം ചരമ വാർഷികം
## 03-05-2008



**വി.വി. ഇട്ടി (ഇട്ടിസാർ)**

*Inserted by*
Annamma Itty (wife)
V.I. George & Ciji George (Manipal)
V.I. Thomas & Bijili Thomas (Vazhoor)
V.I. Jolly & Johnson Joseph (Mulanthuruthy)

**സെന്റ് ജോർജ്ജ് ബാങ്കേഴ്സ്, വാഴൂർ**

ജോൺസൺ ജേക്കബ്, മല്ലപ്പള്ളി

# ആധുനികതയുടെ ദാർശനിക മാനങ്ങൾ

**ഓർത്തഡോക്സ് വൈദിക സെമിനാരിയുടെ പ്രിൻസിപ്പലായ ഫാ. ഡോ. കെ. എം. ജോർജ് അച്ചൻ എഴുതിയ ലേഖനങ്ങൾ ഒരുമിച്ച് ചേർത്ത് തിരുവല്ല സി. എസ്. എസ്. പ്രസിദ്ധീകരിച്ച പുസ്തകമാണ് "ആധുനികതയുടെ ദാർശനിക മാനങ്ങൾ." വ്യത്യസ്ത മേഖലകളിലുള്ള തന്റെ ഈ രചനകളിൽ, ജീവിതത്തിന്റെ പരമമായ അർത്ഥത്തെക്കുറിച്ചുള്ള തന്റെ ഉൾക്കാഴ്ചകൾ പങ്കുവയ്ക്കുന്നു.**



പുസ്തകത്തെ നാലു ഭാഗങ്ങളായാണ് തിരിച്ചിരിക്കുന്നത്. ആധുനികത–സമീപനവും സംവാദവും എന്ന ആദ്യ ഭാഗത്തുള്ള ഉപ്പിന്റെ ഓർമ്മയും ശീലവും എന്ന ലേഖനത്തിൽ നിന്ന് ആരംഭിക്കുന്നത് നന്നായിരിക്കുമെന്ന് തോന്നുന്നു. ഭൗതിക യാഥാർത്ഥ്യം എങ്ങനെ രൂപപ്പെടുന്നു എന്ന ചോദ്യത്തിന് ഉത്തരമായാണ് റുപ്പർട്ട് ഷെൽഡ്രേക്ക് എന്ന ജീവശാസ്ത്രജ്ഞന്റെ ദർശനത്തെ അച്ചൻ ഈ ലേഖനത്തിൽ വിലയിരുത്തുന്നത്.

നമ്മുടെ പള്ളികളിൽ നിരന്തരം നാം നടത്തുന്ന അനുഷ്ഠാനങ്ങളുടെ അർത്ഥവും പ്രയോജനവുമെന്തെന്ന് സ്വയം ചോദിക്കുന്നവരോട് അതിനു മറുപടി ഈ ലേഖനത്തിൽ കണ്ടെത്താൻ കഴിയുമെന്ന് ശുപാർശ ചെയ്യാൻ തോന്നുന്നു. നമ്മെ അത്ഭുതപ്പെടുത്തുന്ന ചില ഭാഗങ്ങൾ ലേഖനത്തിൽ നിന്ന് എടുത്തെഴുതട്ടെ.

"വികസിച്ചു തുടങ്ങുന്ന ഒരു ഭ്രൂണം അതിന്റെ പൂർവ്വ രൂപങ്ങളായ ലക്ഷോപലക്ഷം ഭ്രൂണങ്ങളാൽ പരിസേവിതമായിരിക്കുന്നു. അവയിലാണതിന്റെ വേരുകളും ഭാവി രൂപരേഖയും. അതിന്റെ വളർച്ച വൈയക്തികവും ഒറ്റപ്പെട്ടതുമാണെന്ന് പറയുക വയ്യ."

മറ്റൊരു ഭാഗം

"ഓരോ സ്പീഷിസിന്റെയും സഞ്ചിതാനുഭവം അതിലെ ഓരോ വ്യക്തിയെയും സ്വാധീനിക്കുകയും ആ വ്യക്തിയുടെ സ്വാനുഭവങ്ങൾ ഭാവി വ്യക്തികളുടെ രൂപജനികത മണ്ഡലങ്ങളെ ക്രമപ്പെടുത്തുകയും ചെയ്യുന്നു."

വേറൊന്ന്,

"ജീവന്റെ മൗലികമായ മനുഷ്യബോധം മനുഷ്യവർഗ്ഗത്തിന്റെ അബോധ തലത്തിൽ നിന്ന് ഉരുത്തിരിയുന്നുവെന്ന് കരുതപ്പെടുന്നതുപോലെ വസ്തുമയമായ പ്രപഞ്ചത്തിന്റെ ഇപ്പോഴത്തെ അവസ്ഥയും നിഗൂഢവും അതിർത്തികുറിക്കുവാൻ അസാധ്യവുമായ പ്രപഞ്ചാവസ്ഥകളിൽ നിന്ന് ഉയർന്നു വരുന്നു"

ഇതോട് ചേർത്ത് വെച്ച് വായിക്കാവുന്ന ലേഖനമാണ് ദർശനം തേടുന്ന ശാസ്ത്രം–മനുഷ്യ ബോധത്തിന്റെ പുതിയൊരു മുഖച്ഛായ–എന്താണ് ശാസ്ത്രം എന്ന ചോദ്യത്തിന്–നമുക്ക് അധീനമായ യാഥാർത്ഥ്യത്തിന്റെ സ്വഭാവം നിർണ്ണയിക്കുവാനും അതിനെ നിയന്ത്രിക്കാവുന്നിടത്തോളം നിയന്ത്രിച്ച് മനുഷ്യ സേവനത്തിനായി ഉപയോഗിക്കാനുള്ള മാർഗം–എന്ന് ഉത്തരം നൽകാമെന്ന് തോന്നുന്നു. പക്ഷേ ശാസ്ത്രത്തിന് ദിശാബോധപരമായ തെറ്റ് സംഭവിച്ചിരിക്കുന്നു, അത് മനുഷ്യനെയും അവന് സുരക്ഷിത കവചമായി ദൈവം കനിഞ്ഞ് നൽകിയ പ്രകൃതിയെയും നശിപ്പിക്കുന്ന തലത്തിലേക്കാണ് പൊയ്ക്കൊണ്ടിരിക്കുന്നത് എന്ന് അറിവുള്ളവർ പറയുന്നു. ഇത് കണ്ട് മടുത്ത നല്ല ശാസ്ത്ര ദാർശനികർ നവ്യമായ അനുഭൂതിക്കുവേണ്ടി പൗരസ്ത്യ മതങ്ങളിലെ സമ്യക് ദർശനങ്ങളിലേക്ക് തങ്ങളുടെ ശ്രദ്ധ തിരിച്ചുകൊണ്ടിരിക്കുന്നു. ആധു

നിക ഭൗതിക ശാസ്ത്ര ദർശനത്തിൽ തന്നെ ദ്രവ്യത്തിന്റെ അടിസ്ഥാനം തേടിയുള്ള അന്വേഷണം ശാസ്ത്രജ്ഞരെ അത്ഭുതങ്ങളിലേക്ക് ഉപനയിക്കുന്നു. ഈ പുതിയ മാറ്റങ്ങളെക്കുറിച്ചുള്ള വിലയിരുത്തലുകളാണ് ഈ ലേഖനത്തിൽ.

പൗരസ്ത്യ ക്രിസ്തീയ വിശ്വാസം ആധുനിക മനുഷ്യന് എത്ര ആശ്രയിക്കത്തക്കതാണെന്ന്, ദസ്തയവസ്കിയുടെ രചനകൾക്ക് പിറകിലുള്ള ജീവിത സമീപന രീതിയെ അവലോകനം ചെയ്തുകൊണ്ട്, പ്രതിപാദിക്കുകയാണ് "ദസ്തയ്‌വസ്കിയെ സ്വാധീനിച്ച വേദ ശാസ്ത്രം എന്ന ലേഖനത്തിലൂടെ അച്ചൻ ചെയ്യുന്നത്. തിന്മയ്ക്ക് സ്ഥായിയായ അസ്തിത്വമില്ല. നന്മയുടെ അഭാവം മാത്രമാണ് തിന്മ. തമോഗർത്തത്തിനുള്ളിൽ പ്രകാശരേണുക്കൾ ആച്ഛാദിതമായിരിക്കുന്നു എന്ന് പൗരസ്ത്യ ക്രൈസ്തവ ചിന്ത എപ്പോഴും നമ്മെ ഓർമ്മിപ്പിക്കുന്നു. ആത്മശൂന്യവൽക്കരണത്തിൽ അധിഷ്ഠിതമായ ക്രിസ്തീയ വിശ്വാസത്തിന്റെ വിവിധ ഭാവങ്ങളെ ദസ്തയ്‌വസ്കിയുടെ ചിന്തയുമായി ബന്ധപ്പെടുത്തി അച്ചൻ ഈ ലേഖനത്തിൽ ആവിഷ്ക്കരിക്കുന്നു. ലേഖനം അതിന്റെ ആകെത്തുകയിൽ ഒരു പൂർണ്ണതാ ബോധം നമുക്ക് പകർന്നു നൽകുന്നുണ്ട്."

ഈ ഭാഗത്ത്, ആധുനികതയുടെ ദാർശനിക മാനങ്ങൾ മനുഷ്യ വിമോചനം ഒരു തീർത്ഥാടനം, പാശ്ചാത്യ സംസ്ക്കാരവും മലയാള സാഹിത്യവും എന്നീ മൂന്ന് ലേഖനങ്ങൾ കൂടി ഉണ്ട്.

വിദ്യാഭ്യാസത്തിന്റെ വെളിച്ചം എന്ന രണ്ടാം ഭാഗത്ത് നമ്മുടെയിടയിൽ പ്രാബല്യത്തിലിരിക്കുന്ന വിദ്യാഭ്യാസ രീതിയെ വിമർശനാത്മകമായി വിലയിരുത്തുന്ന മൂന്ന് ലേഖനങ്ങൾ ഉൾപ്പെടുത്തിയിരിക്കുന്നു. നിഷ്കളങ്കരായി ഈ ഭൂമിയിൽ, നമ്മുടെയിടയിൽ ജനിക്കുന്ന കുഞ്ഞുങ്ങൾക്ക് വിദ്യാഭ്യാസം എന്ന പേരിൽ നാം നൽകുന്ന പരിശീലനത്തെ അച്ചൻ രൂക്ഷമായി വിമർശിക്കുന്നു. സ്ക്കൂളിൽ പോകുന്നതിന് മുമ്പ് ലോകത്ത് എല്ലായിടത്തുമുള്ള കുഞ്ഞുങ്ങളുടെ മനസിന് ഐക്യരൂപ്യമുണ്ട്. സ്ക്കൂൾ വിദ്യാഭ്യാസം അവരിൽ കറുത്തവരും വെളുത്തവരും എന്നു തുടങ്ങിയുള്ള വേർതിരിവുകളെ സൃഷ്ടിക്കുന്നു.

എല്ലാ വിദ്യയും പഠിച്ചുകഴിഞ്ഞുണ്ടാകുന്ന 'അവിദ്യയിലേക്ക്' അച്ചൻ നമ്മുടെ ശ്രദ്ധയെ ക്ഷണിക്കുന്നു. അറിവിന്റെ സങ്കീർണ്ണമായ പാതകളിലൂടെ വിയർപ്പൊഴുക്കി പ്രയാണം ചെയ്ത് സമ്പാദിക്കുന്ന എല്ലാ ജ്ഞാനത്തിലൂടെയും കടന്നുപോകുന്ന വ്യക്തിയ്ക്കുണ്ടാകുന്ന അജ്ഞാനമാകുന്ന തിരിച്ചറിവിലേക്ക് നമ്മെ ക്ഷണിക്കുന്നു.

**ദൈവശാസ്ത്രം അന്വേഷണവും അഭ്യസനവും**

ഈ ഭാഗത്തുള്ള ആദ്യ ലേഖനത്തിൽ, ജീവിതത്തിന്റെ പരമമായ ലക്ഷ്യത്തിലേക്കുള്ള തീർത്ഥാടനത്തിൽ കർത്താവും രക്ഷകനുമായി നമ്മോടൊത്തുള്ള ദിവ്യഗുരുവായ യേശുക്രിസ്തുവിനെ സത്യമായി തിരിച്ചറിയാനുള്ള വഴികളെ വെളിവാക്കുന്നു. അക്ഷരം ഉപയോഗിച്ചുള്ള ബൗദ്ധികാന്വേഷണത്തേക്കാൾ ഒരു സമൂഹത്തോടൊരുമിച്ച് നാം നടത്തുന്ന അർത്ഥപൂർണ്ണമായ അനുഷ്ഠാനങ്ങളാകും ക്രിസ്തുവിനെ അറിയുവാൻ നമ്മെ കൂടുതൽ സഹായിക്കുക എന്ന് അച്ചൻ നമ്മെ ഓർപ്പിക്കുന്നു.

"അപ്പമെടുത്ത് വാഴ്ത്തി നുറുക്കി നൽകിയ കൗദാശികമായ അനുഷ്ഠാനത്തിലൂടെയാണ് പുരുഷാന്തരങ്ങളുടെ സഞ്ചിത സ്മരണയെ പ്രകാശിപ്പിക്കുകയും, വേദവ്യാഖ്യാനങ്ങളെ സമന്വയിപ്പിക്കുകയും മരണത്തെ ജയിച്ചു ഉയിർത്തെഴുന്നേൽക്കുകയും ചെയ്ത രക്ഷകനാണ് ക്രിസ്തു എന്ന തിരിച്ചറിവ് ലഭിക്കുന്നത് (പേജ്-123).

പുതിയൊരു മനുഷ്യരാശിയുടെ സൃഷ്ടിക്കായി അത്യാകാംക്ഷയോടെ കാത്തിരുന്ന സ്വന്ത ഗുരുവായ പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ ജീവിത ദർശനത്തെ വെളിവാക്കുന്ന രീതിയിൽ എഴുതിയിരിക്കുന്ന ലേഖനമാണ് "പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ വിശ്വമാനവദർശനം"

സംവാദങ്ങൾ, സംവേദനങ്ങൾ-എന്ന അടുത്ത ഭാഗത്തിലെ, നമുക്ക് സവിശേഷമായ ഉൾക്കാഴ്ച നൽകുന്ന 'ലോകാവസാനമോ പുതിയ ലോകാവസ്ഥയോ' എന്ന ലേഖനത്തിലൂടെ കടന്നു പോയി ഈ പുസ്തക പരിചയക്കുറിപ്പ് അവസാനിപ്പിക്കട്ടെ.

ഒരു പുതിയ ലോകവ്യവസ്ഥയെക്കുറിച്ചുള്ള ദർശനമാണ് നാം ഇപ്പോൾ രൂപപ്പെടുത്തേണ്ടത്. "സ്വർഗ്ഗ രാജ്യം നിങ്ങളുടെയിടയിൽ തന്നെയുണ്ട്'' എന്നു പറഞ്ഞ ക്രിസ്തു പുതിയൊരു ചരിത്ര വീക്ഷണം നമുക്ക് നൽകി. രേഖീയ ചരിത്രം മാത്രമല്ല ഇവിടെയുള്ളത്. നമ്മുടെ മനസിനെയും സ്ഥലകാലങ്ങളെയും രൂപാന്തരപ്പെടുത്തുന്ന പരിശുദ്ധാത്മാവിന്റെ പ്രവർത്തനം പുതിയൊരു ദിശാബോധവും കാലബോധവും നമുക്ക് നൽകുന്നു. ഇവിടെ ജീവിക്കുമ്പോൾ തന്നെ പരമമായ സത്യത്തിന്റെയും സ്നേഹത്തിന്റെയും അനുഭവത്തിലേക്ക് പ്രവേശിക്കുവാൻ നമുക്ക് അവസരമുണ്ട്. പരിശുദ്ധ ത്രിത്വത്തിന്റെ സ്നേഹ സംസർഗത്തിലേക്ക് ക്രിസ്തുവിലൂടെ സർവ്വ സൃഷ്ടിക്കും പ്രവേശനമുണ്ട്.... നാം ചരിക്കുന്ന ഈ പ്രപഞ്ചം ദൈവത്തിന്റെ വിശുദ്ധ ഭൂമികയാണെന്നുള്ള ബോധവും കാലം ദൈവത്തിന്റെ ജീവനിലുള്ള നമ്മുടെ ചലനമാണെന്നും നാം ആഴമായി മനസിലാക്കുമ്പോൾ പുതിയ സ്ഥലകാല വ്യവസ്ഥയെക്കുറിച്ച് ഒരു ദർശനത്തിന് തുടക്കമായി. ദൈവത്തിന്റെ ആദി സൃഷ്ടിയെയും ക്രിസ്തുവിന്റെ മനുഷ്യാവതാരത്തെയും പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്തെയും ഈ പുതിയ വ്യവസ്ഥയുടെ പശ്ചാത്തലത്തിൽ നാം വ്യാഖ്യാനിക്കുമ്പോൾ, ഇപ്പോൾ നാം ജീവിക്കുന്ന സ്ഥലകാലങ്ങൾക്ക് എവിടെയൊക്കെയാണ് മാറ്റം വരുത്തേണ്ടത് എന്ന് വ്യക്തമാകും. ■

ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ



# ക്രിസ്തീയ ജീവിതസാഫല്യം

| | | |
|---|---|---|
| ഗ്രന്ഥകർത്താവ് | : | ഫാ. സി. സി. ചെറിയാൻ |
| വില | : | 100 രൂപ |
| വിലാസം | : | എം. ഒ. സി. പബ്ലിക്കേഷൻസ്, ദേവലോകം, കോട്ടയം – 38 |

ക്രിസ്തീയ ജീവിത ദർശനത്തിന്റെ ഇതിഹാസം നാല്പതു ആത്മീയ പ്രബോധനങ്ങളിൽ ഹൃദ്യമായി അവതരിപ്പിക്കുന്ന കൃതിയാണ് ഫാ. സി.സി. ചെറിയാന്റെ 'ക്രിസ്തീയ ജീവിത സാഫല്യം'. ഇത് സാക്ഷാത്ക്കരിക്കപ്പെടുന്നത് ദൈവത്തിങ്കലേക്കുള്ള തീർത്ഥാടനം അർത്ഥപൂർണ്ണമാക്കുമ്പോഴാണ്. 'ദൈവത്തിങ്കൽ നിന്നും ദൈവത്തിങ്കലേക്കുള്ള' യാത്രയിൽ ദൈവിക കാഴ്ചപ്പാടിൽ ജീവിതത്തെ ഉൾക്കൊള്ളണം.

മനുഷ്യ ജീവിതത്തിൽ സംഭവിക്കുന്നത് എല്ലാം യാദൃശ്ചികമല്ലെന്നും വിശദമായ അന്വേഷണത്തിൽ അവ ദൈവഹിതപ്രകാരം കൂട്ടിച്ചേർത്തവയാണെന്നും തിരിച്ചറിയുവാൻ കഴിയും. ക്രിസ്തീയ ജീവിതസാഫല്യത്തിനുള്ള മാർഗ്ഗം അഥവാ 'ചികിത്സ' ആരംഭിക്കേണ്ടത് ആത്മാവിൽ നിന്നുമാണ്. അതിനാൽ ശരീരത്തിനും മനസ്സിനും സൗഖ്യം പ്രദാനം ചെയ്യുന്നതിന് കൂടിയാണ് ഈ കൃതി രചിച്ചതെന്ന് 1975 മുതൽ കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ പ്രധാന ലൈബ്രേറിയനായും ആർക്കൈവിസ്റ്റ് ആയും ദിവ്യബോധനം കാര്യദർശിയുമായും 1984 മുതൽ പ്രവർത്തിക്കുന്ന ഫാ. സി. സി. ചെറിയാൻ മുഖവുരയിൽ വ്യക്തമാക്കുന്നു: "ഇത് വായിക്കുവാനുള്ള പുസ്തകമല്ല. സേവിക്കുവാനുള്ള ഒരു ചികിത്സാവിധിയാണ്."

ക്രിസ്തീയ ജീവിത സാഫല്യത്തിനായുള്ള അന്വേഷണത്തിന്റെ വഴിയും വെളിച്ചവും പകരുന്ന ഈ കൃതി നാല്പതു ദിവസത്തെ പഠനമനനങ്ങൾക്കും ആത്മശോധനയ്ക്കുമായി ക്രമീകരിച്ചിരിക്കുന്നു.

ലോകജീവിതത്തിന് പരമസുഖം പകരുന്ന ആത്മീയ പ്രലോഭനങ്ങളും പ്രഘോഷണങ്ങളും ശക്തിപ്പെടുത്തുന്ന 'കരിസ്മാറ്റിക് ആത്മീയത'യ്ക്ക് ഇതിലെ ദർശനങ്ങൾ വെല്ലുവിളി ഉയർത്തുന്നു. ഇപ്പോൾ പ്രചരിപ്പിക്കപ്പെടുന്ന 'കരിസ്മാറ്റിക് നവീകരണത്തെയും സമൃദ്ധിയുടെ വചനോത്സവങ്ങളെയും പ്രതിരോധിക്കുവാനുള്ള ബദൽ വായനകളും പഠനക്രമങ്ങളും അനിവാര്യമാണ്. 'ക്രിസ്തീയ ജീവിത സാഫല്യത്തിലെ' ചിന്തകളും ചോദ്യങ്ങളും ദൈവിക ലക്ഷ്യത്തിലേക്ക് എത്തുവാനുള്ള വിശുദ്ധ ജീവിതം സ്വാംശീകരിക്കുവാൻ 'വിശ്വാസികളെ' സന്നദ്ധമാക്കുന്നു.

'അവതരണ രീതി ഹൃദ്യവും പുതുമ നിറഞ്ഞതുമാണെ'ന്ന് പ്രസാധകക്കുറിപ്പിൽ തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്ത പറയുന്നു. ഇപ്പോൾ 60–ാം വയസ്സിലേക്ക് പ്രവേശിച്ച ഫാ. സി. സി. ചെറിയാന്റെ വിവിധ കൃതികളിൽ 'ഏറ്റവും വിശിഷ്ടമായ കൃതിയായി' ഫാ. ഡോ. റ്റി. ജെ. ജോഷ്വാ അവതാരികയിൽ വിശേഷിപ്പിക്കുന്നു. ഇത് അനേകരുടെ ആത്മിക പ്രബുദ്ധതയ്ക്കും നവോത്ഥാനത്തിനും ആത്മശോധനയ്ക്കും വഴി ഒരുക്കും. 'പൗരസ്ത്യ ക്രൈസ്തവ ദർശനത്തിന്റെ രത്നചരുക്കമാണിതിൽ വർണ്ണിക്കു'ന്നതെന്ന് ഫാ. ഡോ. ജോൺ പണിക്കർ ആസ്വാദനത്തിൽ നിരീക്ഷിക്കുന്നു.

യഥാർത്ഥ ക്രിസ്തീയ ആദ്ധ്യാത്മികതയുടെ അർത്ഥവും വ്യാപ്തിയും ഉൾക്കൊള്ളണമെന്ന് ഫാ. സി. സി. ചെറിയാൻ 368 പേജുള്ള 'ക്രിസ്തീയ ജീവിത സാഫല്യം' എന്ന ഈ ഗ്രന്ഥത്തിലൂടെ ആഹ്വാനം ചെയ്യുന്നു. ■

**ലേഖനം**

കെ. ജി. ജോർജ്ജ്, കൈപ്പട്ടൂർ



# സമഗ്രമായ ഒരു ദേശീയ സഭ

മലങ്കര ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷൻ, മാർത്തോമ്മായുടെ സിംഹാസനത്തിൽ ആരൂഢനായ കാതോലിക്കോസ്, ഇൻഡ്യൻ ഓർത്തഡോക്സ് സഭയുടെ പാത്രിയർക്കീസ് ആവണം എന്തുകൊണ്ട്?

കർത്തൃശിഷ്യനായ വിശുദ്ധ മാർത്തോമ്മാ ശ്ലീഹാ എ.ഡി. 52-ൽ ഇൻഡ്യയിൽ വരുകയും സഭ സ്ഥാപിക്കുകയും ചെയ്തുവെന്ന് നാം വിശ്വസിക്കുന്നു. ചരിത്രപരമായി പരിശോധിക്കുമ്പോൾ വിശുദ്ധ ശ്ലീഹാ നോർത്ത് ഇൻഡ്യയിൽ വരുകയും അവിടെ നിന്നും സൗത്തിലേക്ക് പ്രേഷിത പ്രവർത്തനങ്ങൾക്കായി എത്തുകയായിരുന്നു എന്നതാണ് വിശ്വസനീയം എന്നു തോന്നുന്നു. കാരണം ഹാബെനെന്ന കച്ചവടക്കാരനൊപ്പം ഗോണ്ടഫോറസ്സ് മഹാരാജാവിന്റെ കൊട്ടാരം പണിയ്ക്ക് വന്നു എന്ന ചരിത്ര പശ്ചാത്തലം അതാണ് തെളിയിക്കുന്നത്. ഗോണ്ടഫോറസ്സ് മഹാരാജാവ് ഭരിച്ചിരുന്നത് Undivided Punjab ആയിരുന്നു. അദ്ദേഹത്തിന്റെ ഭരണകാലത്ത് വിനിമയത്തിലിരുന്നതും കാലഘട്ടം രേഖപ്പെടുത്തിയതുമായ നാണയങ്ങൾ ലാഹോർ മ്യൂസിയത്തിൽ പുരാവസ്തു ഗവേഷകർ സൂക്ഷിച്ചിട്ടുള്ളതായി അറിയുന്നു. ബി. സി. 326-ൽ മഹാനായ അലക്സാണ്ടർ ഇൻഡ്യയിൽ എത്തി എന്നനുമാനിക്കാം. നോർത്ത് ഇൻഡ്യയിൽ നിന്നും സൗത്തിലേക്കുള്ള യാത്രയിൽ കേരളത്തിൽ മാല്യങ്കരയിൽ വന്നതിനാൽ അദ്ദേഹം സ്ഥാപിച്ച ഇൻഡ്യൻ സഭ മലങ്കരസഭയായി. മാർത്തോമ്മാ ശ്ലീഹാ ഇൻഡ്യയുടെ സുവിശേഷീകരണത്തിന് വന്നു എന്നതാണ് യാഥാർത്ഥ്യം. വിശുദ്ധ ശ്ലീഹാ തന്റെ പ്രേഷിത പ്രവർത്തനങ്ങൾ സൗത്ത് ഇൻഡ്യയിൽ പ്രത്യേകിച്ചും കേരളത്തിൽ കേന്ദ്രീകരിച്ചതിനാൽ സഭ മലങ്കരസഭയായി അറിയപ്പെട്ടു.

> ഭരണഘടനയിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന് സ്ഥാനം നൽകിയിട്ടുള്ള വകുപ്പുകൾ റദ്ദാക്കണം.
>
> ആകമാന സുറിയാനി സഭയെന്നൊന്നില്ല. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ മലങ്കരസഭ ഇൻഡ്യൻ ഓർത്തഡോക്സ് സഭ ആവണം.
>
> മലങ്കര സഭയുടെ കാതോലിക്കോസ്, ഇൻഡ്യൻ ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷൻ, മാർത്തോമ്മായുടെ സിംഹാസനത്തിൽ ആരൂഢനായ പാത്രിയർക്കീസ് ആവണം

സഭയുടെ പ്രവർത്തനങ്ങൾ കേരളത്തിൽ കേന്ദ്രീകരിച്ചതിനാൽ ക്രിയാത്മകമായ പുരോഗതിക്കാവശ്യമായ ക്രമീകരണങ്ങൾ വി. ശ്ലീഹാ ചെയ്തിരുന്നു. പള്ളികൾ സ്ഥാപിച്ചും ബിഷപ്പന്മാരെ വാഴിച്ചും പട്ടക്കാരെ നിയമിച്ചും ആദ്ധ്യാത്മിക വളർച്ചയ്ക്ക് ആവശ്യമായ പ്രവർത്തനങ്ങൾക്ക് രൂപം നൽകിയിരുന്നു എങ്കിലും പൗരോഹിത്യം നിലനിർത്തുന്നതിനുവേണ്ടി സഭയ്ക്ക് ശ്ലീഹായാൽ സ്ഥാപിതമായ പേർഷ്യൻ സഭയുമായി കാലാകാലങ്ങളിൽ ബന്ധപ്പെടേണ്ടിവന്നു. പേർഷ്യൻ സഭ വിവിധ കാരണങ്ങളാൽ ദുർബ്ബലമായതിന്റെ ഫലമായി മലങ്കരസഭയ്ക്ക് പൗരോഹിത്യം അഭംഗുരം നിലനിർത്തുവാൻ മറ്റിതര സഭകളെ ആശ്രയിക്കേണ്ടിവന്നു. പേർഷ്യൻ സഭ ദുർബ്ബലമായതോടെ കാതോലിക്കേറ്റിന്റെ പ്രവർത്തനവും നിലച്ചു. 1843-ൽ മലങ്കരസഭയുടെ അറിവോ സമ്മതമോ കൂടാതെ മാർ മാത്യൂസ് അത്താനാസ്യോസ് അന്ത്യോഖ്യയിൽ പോയി പട്ടമേറ്റതുമുതൽ സഭയെ വൈദേശിക മേൽക്കോയ്മയുടെ പാതയിലേക്കു നയിച്ചു. മാർ മാത്യൂസ് അത്താനാസ്യോസിന്റെ കാലഘട്ടം മുതൽ ആരംഭിച്ച അന്ത്യോഖ്യാ ബന്ധം മലങ്കര സഭമേലുള്ള അവരുടെ കൈയ്യേറ്റത്തിന്റെ തുടക്കമായിരുന്നു. അന്ത്യോഖ്യൻ ആധിപത്യം ഭരണരംഗത്തും ആത്മീയരംഗത്തും ഉറപ്പിക്കുന്നതിനുള്ള ശ്രമം തുടർന്നുകൊണ്ടേയിരുന്നു. ഈയൊരു സാഹചര്യത്തെ അതിജീവിക്കുവാൻ അന്ത്യോഖ്യൻ കുതന്ത്രങ്ങളെ ചെറുത്തുതോല്പിക്കുവാൻ കഴിയത്തക്കതുപോലെ സഭാഭാസുരൻ പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ അവസരോചിതമായ പ്രവർത്തന

ത്തിന്റെ ഫലമായി 1912-ൽ പേർഷ്യയിൽ നിന്നും കാതോലിക്കേറ്റ് മലങ്കരയിൽ മാറ്റി സ്ഥാപിച്ചു. തന്മൂലം മലങ്കര സഭയ്ക്ക് ആത്മികവും ലൗകികവുമായ എല്ലാ കാര്യങ്ങളിലും മറ്റിതര സഭകളെ സഹോദരീസഭകളായി മാത്രം കാണുവാനും കഴിയുന്ന അവസ്ഥയിലേക്കുയർന്നു. ഇതിൽ നിരാശ പൂണ്ട അന്ത്യോഖ്യാ പാത്രിയർക്കീസും അനുയായികളും കേസ്സും വഴക്കുമായി മുൻപോട്ടുപോയി. പക്ഷേ ഇൻഡ്യയുടെ പരമോന്നത നീതിപീഠം കേസ്സുകൾക്ക് അന്തിമതീർപ്പു കല്പിച്ചതോടെ മൂന്നു കാര്യങ്ങൾ വ്യക്തമാക്കപ്പെട്ടു.

1. കാതോലിക്കേറ്റ് മലങ്കരയിലേക്ക് മാറ്റി സ്ഥാപിച്ചത് ശരിയായിട്ടുള്ളത്.

2. 1934-ലെ ഭരണഘടന നിയമസാധുതയുള്ളത്

3. മലങ്കര മെത്രാപ്പോലീത്താ സ്ഥാനം ഭരണഘടനാനുസൃതം

ഈ വിധിയുടെ അടിസ്ഥാനത്തിൽ 1958 ഡിസംബറിൽ സഭകൾ യോജിക്കുകയും കാതോലിക്കേറ്റിന്റെ കീഴിൽ അണി നിരക്കുകയും ചെയ്തപ്പോൾ വർണ്ണനാതീതമായ പുരോഗതിയുടെ പാതയിലൂടെ സഭ മുൻപോട്ടു നീങ്ങി. ഇതിൽ അസൂയ പൂണ്ട പാത്രിയർക്കീസും ഒരു പറ്റം അനുയായികളും സഭയെ പിളർക്കുന്നതിനുള്ള കുതന്ത്രങ്ങൾ ഫലവത്തായി നടപ്പിലാക്കി. സ്ഥാനമാനത്തിനും അധികാരത്തിനും വേണ്ടി കാത്തിരിക്കുന്നവർ മാർ പൗലോസ് പീലക്സിനോസിനെ കാതോലിക്കായായി വാഴിച്ചു. വിഘടിത വിഭാഗം ഒരു പുതിയ സഭയായി പ്രവർത്തിക്കുകയും ചെയ്യുന്നു. പക്ഷേ പുതിയ സഭയുണ്ടാക്കി മാറിയവർ ഓർത്തഡോക്സ് സഭയുടെ സ്വത്തുക്കളും കൈയ്യടക്കാനുള്ള ശ്രമത്തിന്റെ ഫലമായി ഇന്നും കേസ്സുകൾ നടക്കുന്നു. കലക്കവെള്ളത്തിൽ മീൻ പിടിക്കാൻ നടക്കുന്ന റോമൻ കത്തോലിക്കാ സഭയുടെ പാരമ്പര്യത്തിന്റെ ഭാഗമായി ഒരു റീത്തു മെത്രാനെ പോപ്പ് (?) കാതോലിക്കയായി അവരോധിച്ചു. അങ്ങനെ ഫലത്തിൽ മൂന്നു കാതോലിക്കമാർ മലങ്കരയിലുണ്ടായി.

1. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴിൽ യാക്കോബായ കാതോലിക്ക

2. പോപ്പിന്റെ കീഴിൽ റീത്തു കാതോലിക്ക

3. ഭാരത ഓർത്തഡോക്സ് സഭയിലെ മാർത്തോമ്മാ സിംഹാസനത്തിൽ വാണരുളുന്ന പരിശുദ്ധ കാതോലിക്ക.

ഇവിടെയാണ് സഭ യഥാർത്ഥ്യബോധത്തോടെ ഉണർന്നു പ്രവർത്തിക്കേണ്ടത്. ഇന്നത്തെ ചിന്താക്കുഴപ്പം ഒഴിവാക്കുവാനും ഇൻഡ്യൻ സഭയുടെ സ്വാതന്ത്ര്യം അഭംഗുരം നിലനിർത്തുവാനും കഴിയത്തക്കതുപോലെ ചില നിർദ്ദേശങ്ങൾ സമർപ്പിച്ചുകൊള്ളട്ടെ.

a) ഭരണഘടനയിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന് സ്ഥാനം നൽകിയിട്ടുള്ള വകുപ്പുകൾ റദ്ദാക്കണം.

b) ആകമാന സുറിയാനി സഭയെന്നൊന്നില്ല. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ മലങ്കരസഭ ഇൻഡ്യൻ ഓർത്തഡോക്സ് സഭ ആവണം.

c) മലങ്കര സഭയുടെ കാതോലിക്കോസ്, ഇൻഡ്യൻ ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷൻ, മാർത്തോമ്മായുടെ സിംഹാസനത്തിൽ ആരൂഢനായ പാത്രിയർക്കീസ് ആവണം

2012-ൽ കാതോലിക്കേറ്റ് മലങ്കരയിലേക്ക് മാറ്റി സ്ഥാപിച്ചതിന്റെ 100-ാം വാർഷികം ആഘോഷിക്കുമ്പോൾ ലോകത്തിലെ മറ്റിതര സഭകളുടെ മേലദ്ധ്യക്ഷന്മാരായ പാത്രിയർക്കീസന്മാരുടെ സാന്നിദ്ധ്യത്തിൽ മലങ്കരസഭയിലെ കാതോലിക്കേറ്റ് ഇൻഡ്യയുടെ പാത്രിയർക്കേറ്റായി മാറുകയും പ. കാതോലിക്കയെ പ. പാത്രിയർക്കീസായി അവരോധിക്കുകയും ചെയ്യണം. തന്മൂലം സഭയുടെ ഇന്നുള്ള ചിന്താക്കുഴപ്പം അവസാനിക്കുകയും ഭാരതത്തിൽ സഭയ്ക്ക് വ്യക്തമായ ലക്ഷ്യത്തോടെ പ്രവർത്തിച്ച് മുൻപോട്ടു പോകുവാൻ കഴിയും. ഇതിന്റെ പ്രായോഗിക നടത്തിപ്പിന് പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസ്സും, മാനേജിംഗ് കമ്മറ്റിയും, അസ്സോസിയേഷനും വേണ്ട ക്രമീകരണങ്ങൾ ചെയ്യേണ്ടതാണ്. ഭരണരംഗത്തെ സുഗമമായ നടത്തിപ്പിന് അനുയോജ്യമായ രീതിയിൽ അധികാരവികേന്ദ്രീകരണം ഉണ്ടാവണം. കേരളത്തിനു വെളിയിൽ ഇൻഡ്യയിലുള്ള മറ്റു ഭദ്രാസനങ്ങളും ഗൾഫിലുള്ള ഇടവകകളും ചേർത്ത് ഒരു ശ്രേഷ്ഠ കാതോലിക്കായുടെ ഭരണത്തിൻകീഴിലാവണം. കേരളത്തിനു വെളിയിലുള്ള ഭദ്രാസനങ്ങളെ പുനർവിഭജിച്ച് കൂടുതൽ ഭദ്രാസനങ്ങളും മെത്രാപ്പോലീത്തന്മാരും ഉണ്ടാവണം. അമേരിക്ക, കാനഡ, യു.കെ. മറ്റ് യൂറോപ്പിലുള്ള ഇടവകകളും വേറൊരു ശ്രേഷ്ഠ കാതോലിക്കായുടെ നിയന്ത്രണത്തിൽ ആവണം. അമേരിക്കൻ ഭദ്രാസനത്തെ ഭൂമിശാസ്ത്രപരമായി പുനർവിഭജിക്കണം. 50 സ്റ്റേറ്റുകൾ ഉള്ളതും, ഇൻഡ്യയുടെ മൂന്നിരട്ടി വലിപ്പമുള്ളതുമായ അമേരിക്കയിലെ എല്ലാ സ്റ്റേറ്റുകളിലും മലയാളികളായ ഓർത്തഡോക്സുകാർ ഉണ്ട്. മൂന്നോ നാലോ ഭദ്രാസനങ്ങളായി പുനർവിഭജിച്ച് കാനഡ സൗകര്യപ്രദമായി അതിലൊരു ഭദ്രാസനത്തിൽ ഉൾപ്പെടണം. ലണ്ടൻ ആസ്ഥാനമായി യൂറോപ്പ് ഭദ്രാസനം ഉണ്ടാവണം. ആസ്ട്രേലിയയും ആ ഭദ്രാസനത്തിൽ ഉൾപ്പെടണം. അതോടെ സഭയുടെ വികസന പ്രക്രിയ ത്വരിതപ്പെടുത്തുവാനും, ഇൻഡ്യയ്ക്കു വെളിയിൽ കൂടുതൽ ശക്തിയാർജ്ജിക്കുവാനും കഴിയും.

എല്ലാ കാര്യങ്ങളിലും കോട്ടയത്ത് പാത്രിയർക്കീസിനെ സമീപിക്കേണ്ട സാഹചര്യം ഭരണപുനർക്രമീകരണങ്ങളിലൂടെ ഒഴിവാക്കാം. സഭയുടെ വളർച്ചയ്ക്കും, വികസനത്തിനും അധികാരവികേന്ദ്രീകരണത്തിലൂടെ സാധ്യതയേറുന്നു. ഇതേപ്പറ്റി പഠിച്ച് വേണ്ട നിർദ്ദേശങ്ങൾ സമർപ്പിക്കുവാൻ അത്മായർ ഉൾപ്പെടെയുള്ള ഒരു വിദഗ്ധസമിതിയെ പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസും മാനേജിംഗ് കമ്മറ്റിയും കൂടി ചേർന്ന് രൂപവത്ക്കരിക്കണം. ആ കമ്മിറ്റിയുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ ഭരണഘടനയിൽ മാറ്റങ്ങൾ പ്രാവർത്തികമാക്കുവാൻ കഴിയണം. 2012-ൽ കാതോലിക്കേറ്റിന്റെ മലങ്കരയിലെ 100-ാം വാർഷികം ഇൻഡ്യയിലെ പാത്രിയർക്കേറ്റിന്റെ ഉദ്ഘാടനമായി മാറണം.

തന്മൂലം സഭയ്ക്ക് പുതുജീവൻ നൽകുവാനും, ചിന്താക്കുഴപ്പം ഇല്ലാതെ ആത്മീയ ഉണർവ്വോടെ മാർതോമ്മാശ്ലീഹായുടെ പൈതൃകം ഉൾക്കൊണ്ടുകൊണ്ട് ഇൻഡ്യ ആകമാനം ദേശീയ സഭയായി വളർന്ന് പന്തലിക്കുവാൻ കഴിയട്ടെ. ആയതിന് ദൈവനടത്തിപ്പിനു വേണ്ടി പ്രാർത്ഥിക്കാം. ■

## നിങ്ങൾ പറയുന്നത്...

### വായനക്കാരുടെ കത്തുകൾ



## ജനങ്ങൾ അറിയട്ടെ

1965 മുതൽ ആസ്സാം, അരുണാചൽ സ്റ്റേറ്റ് സർവീസിൽ നിന്നും റിട്ടയർ ചെയ്ത് ഇപ്പോഴും ഇവിടെ ജീവിക്കുന്ന ഒരാളാണ് ഞാൻ.

മലങ്കരസഭയിലെ സംഭവവികാസങ്ങളും തൃക്കുന്നത്തു സെമിനാരിയെപ്പറ്റിയുള്ള വസ്തുവകകളുമെല്ലാം വായിച്ചറിയുന്നു. ഈ മാസികയിൽ എഴുതിയിട്ട് ഓർത്തഡോക്സ് വിശ്വാസികൾ മാത്രമല്ലേ വായിക്കുകയും അറിയിക്കുകയും ചെയ്യുന്നുള്ളൂ. അതു മാത്രം പോരാ. ഈ ഭാഗങ്ങളിലെല്ലാം പ്രചരിച്ചിരിക്കുന്നതിപ്രകാരമാണ്- നാം ഓർത്തഡോക്സ് വിശ്വാസികൾ-മറുതലിപ്പുകാർ. അല്ലെങ്കിൽ റിബെൽസ് ആണെന്നും യഥാർത്ഥ വിശ്വാസികൾ ആദി മുതല്ക്കു തന്നെ യാക്കോബായക്കാരാണെന്നും ഈ വസ്തുത മന്ത്രിമാർക്കും ഉദ്യോഗസ്ഥവൃന്ദത്തിനും അറിയാവുന്നതാണെന്നും അതുകൊണ്ടാണ് ഈ രീതിയിൽ സംഭവവികാസങ്ങളുണ്ടാകുന്നതുമൊക്കെയാണ് പ്രചരിപ്പിക്കുന്നത്. പണ്ട് നാമും യാക്കോബായക്കാരായിരുന്നു. ആ ഒറിജിനൽ സഭയിൽ നിന്നും തെറ്റിപ്പിരഞ്ഞ് ഓർത്തഡോക്സ് എന്ന സഭയുണ്ടാക്കിയതാണെന്നും മറ്റുമാണ് പൊതുജനങ്ങളും മന്ത്രിമാരുമൊക്കെ ധരിച്ചിരിക്കുന്നത്. കത്തോലിക്കരും യാക്കോബായക്കാരോട് ചേർന്ന് ഈ വിധം നുണപ്രചരണം നടത്തുകയാണ്. അവർ പറയുന്നത് - "കത്തോലിക്കാ സഭയും അന്ത്യോക്യാ-പാത്രിയർക്കാ, യാക്കോബായ-സഭയും സ്ഥാപിച്ചത് പത്രോസ് അപ്പോസ്തോലനാണെന്നും അവരുടേതാണ് ശരിയായിട്ടുള്ളതെന്നും" മറ്റുമാണ്. ഈ ധാരണ ജനങ്ങളുടെ മനസിൽ നിന്നും മാറണം, മാറ്റണം.

അതിനായി പ്രമുഖ ദിനപത്രങ്ങളിലും മലയാളം റ്റി.വി. ചാനലുകളിലും സത്യാവസ്ഥയെപ്പറ്റി പ്രസ്താവനകളിറക്കണം. നമ്മുടെ മാസികകളിൽ മാത്രം പ്രസ്താവനകൾ കൊടുക്കുന്നതുകൊണ്ട് കാര്യമില്ല. കാരണം അത് വായിക്കുന്നത് ഓർത്തഡോക്സ് വിശ്വാസികൾ മാത്രമല്ലേ? മറ്റാരും വിവരങ്ങളറിയില്ലല്ലോ. പൊതുജനങ്ങളും മന്ത്രിമാരും ഉദ്യോഗസ്ഥ വൃന്ദങ്ങളും സത്യാവസ്ഥ മനസിലാക്കണം. 'മലങ്കരസഭ' നേരത്തെ ഇതു ചെയ്യേണ്ടതായിരുന്നു. മേൽ പറഞ്ഞ രീതിയിലായിരിക്കും 'മുഖ്യ മന്ത്രി; മന്ത്രിമാർ, കളക്ടർ, എസ്സ്.പി മുതലായവരെ ധരിപ്പിച്ചിരിക്കുന്നത്.' കുരുവിള മന്ത്രിയായിരുന്നതുകൊണ്ട് ഗവണ്മെന്റ് തലത്തിലുള്ളവർ മനസ്സില്ലാമനസ്സോടെയാണെങ്കിലും അനുസരിക്കും അതങ്ങനെയാണ്. നമ്മുടെ പബ്ലിക് റിലേഷൻ തീരെ പോരാ.

**ഇ.എസ്. സഖറിയ,**
**അരുണാചൽ പ്രദേശ്**

## സഭയെ ബലപ്പെടുത്തുക

മലങ്കര ഓർത്തഡോക്സ് സഭയിൽ ഭദ്രാസന വിഭജനവും മെത്രാൻ തെരഞ്ഞെടുപ്പും വീണ്ടും സജീവമായി ചർച്ച ചെയ്യപ്പെട്ടുകൊണ്ടിരിക്കുകയാണല്ലോ. പരിഗണനാർഹമായ ചില നിർദ്ദേശങ്ങൾ വയ്ക്കട്ടെ. സഭയുടെ പൊതു നന്മയും വളർച്ചയും ആയിരിക്കണം വ്യക്തിപരവും പ്രാദേശികവുമായ ചിന്തകളെക്കാൾ ഇക്കാര്യത്തിൽ നമ്മെ നയിക്കേണ്ടത്. പരിശുദ്ധാത്മാവിനാൽ ഞങ്ങൾ തീരുമാനമെടുത്തു എന്ന് ആദിമ ക്രൈസ്തവ സഭയെപ്പോലെ പറയുവാനും അത് മറ്റുള്ളവർ അംഗീകരിക്കുവാനും ഇടയാകണം.

കേരളത്തിലുള്ള 50 ഇടവകകൾ ചേർത്ത് പുതിയ ഭദ്രാസനങ്ങൾ രൂപീകരിക്കുന്നതിനെക്കുറിച്ച് ആലോചിക്കുകയാമല്ലോ. അപ്രകാരം പുനർവിഭജനം നടക്കുമ്പോൾ ഓരോ പ്രദേശത്തെ പ്രത്യേക സാഹചര്യങ്ങളും സമ്പദ്ഘടനയും ദൂര പരിധിയും കണക്കിലെടുത്ത് ശാസ്ത്രീയമായി നിർവ്വഹിക്കുവാൻ കഴിയണം.

കേരളത്തിന് പുറത്തുള്ള എല്ലാ സംസ്ഥാനങ്ങളിലും ഇപ്പോഴുള്ള എല്ലാ സംസ്ഥാനങ്ങളിലും ഇപ്പോഴുള്ള ഇടവകകളും സാധ്യതകളും ഉപയോഗിച്ചുകൊണ്ട് പുതിയ ഭദ്രാസനാസ്ഥാനങ്ങളും മെത്രാപ്പോലീത്താമാരും ഉണ്ടാകണം. ഇത് സാധ്യമാണോ എന്നുള്ള സംശയം പലർക്കും ഉണ്ടായേക്കാം. ദൈവത്തിൽ നിന്നും വൻ കാര്യങ്ങൾ പ്രതീക്ഷിക്കുകയും ദൈവത്തിന് വേണ്ടി വൻ കാര്യങ്ങൾ പ്രവർത്തിക്കുവാനും നമുക്ക് സാധിക്കണം. കാലം ചെയ്ത അഭിവന്ദ്യ സ്തേഫാനോസ് മാർ തേവോദോസ്യോസ് തിരുമേനിയും ബാഹ്യകേരള സുവിശേഷ പ്രവർത്തനങ്ങളുടെ ഇന്നത്തെ വളർച്ചയും. ഞാൻ കാണിപ്പാനിരിക്കുന്ന ദേശത്തേക്ക് പോകുകയെന്ന് പറഞ്ഞപ്പോൾ വിശ്വാസികളുടെ പിതാവായ അബ്രഹാമിനെപ്പോലെ ചോദ്യം കൂടാതെ അപരിചിതമായ പ്രദേശങ്ങളിൽ പോയി അത്ഭുതം രചിച്ച ചരിത്രമാണ്. കർത്താവ് സഭാ ശുശ്രൂഷയ്ക്കായി ശിഷ്യന്മാരെ അയച്ചപ്പോൾ കല്പിച്ചതും പൊക്കണമോ, പണസഞ്ചിയോ എടുക്കരുത് എന്നാണ്. ഭാഗ്യസ്മരണാർഹനായ കാലം ചെയ്ത ഗീവർഗ്ഗീസ് മാർ ദീയസ്ക്കോറോസ് തിരുമേനി തിരുവനന്തപുരം ഭദ്രാസനത്തിന്റെ പ്രഥമ സാരഥിയായി സ്ഥാനമേൽക്കുവാൻ സഭ നൽകിയ സ്ഥാനമാനങ്ങളുമായി കോട്ടയത്ത് നിന്ന് തിരിച്ച് തിരുവനന്തപുരത്ത് വന്നത് ഒരു കൊച്ചു വാടകവീട്ടിലാണ്. എന്നാൽ തിരുമേനി കാലം ചെയ്തപ്പോൾ തിരുവനന്തപുരം ഭദ്രാസനം മലങ്കര ഓർത്തഡോക്സ് സഭയുടെ അഭിമാന സ്തംഭമായി

തീർന്നുവെന്നുള്ളതാണ്.

ഇൻഡ്യയ്ക്ക് പുറത്ത് 2 ഭദ്രാസനങ്ങളാണ് നമുക്കു ഇപ്പോഴുള്ളത്. ലണ്ടൻ ആസ്ഥാനമാക്കി പുതിയ ഭദ്രാസന രൂപീകരണത്തെക്കുറിച്ച് ബഹു. റ്റി. ജെ. ജോഷ്വാ അച്ചൻ എഴുതിയിരുന്നു. അതുപോലെ അനന്തരമായ സാധ്യതകളാണ് ആഫ്രിക്കയിലും മറ്റു പല ഭൂഖണ്ഡങ്ങളിലും മലങ്കര ഓർത്തഡോക്സ് സഭയ്ക്കുള്ളത്. ഈ സാധ്യതകൾ കണ്ടെത്തി സാധ്യതകളുള്ള ഓരോ രാജ്യത്തും സഭാ തലവൻമാരും ഭദ്രാസനങ്ങളും ഉണ്ടാകണം.

നമ്മുടെ ആരാധനാലയങ്ങളോ പ്രവർത്തകരോ ഇല്ലാത്തതിനാൽ തങ്ങളുടെ കൂദാശാ നിർവ്വഹണത്തിനായി കത്തോലിക്കാ സഭയിലും പ്രൊട്ടസ്റ്റന്റ് സഭകളിലും നമ്മുടെ അനേകം ആളുകൾ ചേക്കേറുവാൻ നിർബന്ധിതരാകുന്നുണ്ട്. അതുകൊണ്ട് ഒന്നുമില്ലായ്മയിലേക്ക് പോയി സഭയുടെ ഭിത്തിയെ ബലവത്താക്കി ശിലമേൽ നിർത്തുവാൻ മനസ്സും ദീർഘവീക്ഷണവും ഉള്ള വൈദിക സ്ഥാനികളെ വേണം മെത്രാൻ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കേണ്ടത്.

ആഗോള സഭയായി വളർന്നുകൊണ്ടിരിക്കുന്ന മലങ്കര ഓർത്തഡോക്സ് സഭയെ ഭരണ സൗകര്യത്തിനായി പരിശുദ്ധ കാതോലിക്കാ ബാവായുടെ കീഴിൽ കേരളം, ബാഹ്യ കേരള,, വിദേശ ഇൻഡ്യ എന്നിങ്ങനെ വേർതിരിച്ച് വിവിധ പാത്രിയർക്കേറ്റുകളും പാത്രിയർക്കീസ് ബാവാമാരും ഉണ്ടാകണം അതേ സമയം സഭയാകമാനം ഒന്നായി കാണുവാൻ നമുക്ക് സാധിക്കുകയും വേണം.

– ഫാ. ശമുവേൽ മാത്യു,
ആയൂർ

## പഞ്ചാംഗം തന്നെ

മലങ്കരസഭയുടെ 50 വർഷത്തെ പഴക്കമുള്ള ഒരു വരിക്കാരനാണ്. ഞാൻ പാത്താമുട്ടം റമ്പാച്ചൻ മുതൽ ഫാ. റ്റി.ജി. സഖറിയ വരെയുള്ളവരുമായി സമ്പർക്കം പുലർത്തിയിട്ടുണ്ട്. ഓരോ വർഷവും ഒരു നല്ല സഭാ പഞ്ചാംഗം മലങ്കരസഭയുടേതായി അയയ്ക്കുമായിരുന്നു. ഇപ്പോൾ രണ്ടു വർഷമായി അതു നിർത്തൽ ചെയ്ത് മലങ്കരസഭാമാസികയുടെ പേജായി അയയ്ക്കുന്നതിൽ ലജ്ജയുണ്ട്. ഇതിൽ ഭേദം അതു അച്ചടിയ്ക്കാതെയിരിക്കുന്നതായിരിക്കും നന്ന്.

– ജോർജ്, തിരുവല്ല

**മറുപടി:–** മലങ്കരസഭയുടെ പ്രഥമ സംരംഭമായി പഞ്ചാംഗം വലിയ കളർ പേജിൽ 2003–ൽ അച്ചടിച്ചു പോസ്റ്റു ചെയ്തത് എന്നാൽ അതിനു നല്കേണ്ടിവന്ന പിഴ ഭീമമായിരുന്നു. പോസ്റ്റൽ നിയമം അനുസരിച്ച് പോസ്റ്റ് ചെയ്യുന്ന മാറ്ററുകളിൽ അധികമായ കൂട്ടിച്ചേർക്കലുകൾ നിയമവിരുദ്ധവും, ശിക്ഷാർഹവുമായതിനാലാണ് ഞങ്ങൾ പിന്മാറിയത്. അല്പം സാമ്പത്തിക ബാദ്ധ്യതയാണെങ്കിൽ കൂടി വലിയ പേജ് അച്ചടിക്കുവാനാണ് ഞങ്ങൾ ആഗ്രഹിക്കുന്നത് പക്ഷേ പിഴ ഒടുക്കാൻ നിവൃത്തിയില്ല.

–പത്രാധിപർ

## ഭയത്തോടും...

വി. കുർബ്ബാനയിൽ സംബന്ധിക്കുന്ന ഏവരും ഭക്തി നിർഭരമായ മനോവികാരത്തിന് ഉടമകളാണ്. ഈ മാനസികാവസ്ഥയെ അതിന്റെ ഉത്തുംഗ ശ്രേണിയിൽ എത്തിക്കുന്നവയാണ് വി. കുർബ്ബാനയിലെ എല്ലാ പ്രാർത്ഥനകളും ഉദ്ബോധനങ്ങളും. ചുരുക്കത്തിൽ ചിന്തകൾ പതറാതെ, ഏകോൻമുഖമായ ആരാധനയാണ് വി. കുർബ്ബാന. വി. മദ്ബഹായാണ് ആരാധനയുടെ കേന്ദ്ര സ്ഥാനം. അവിടെ നടക്കുന്നതെന്തും ആരാധകരുടെ ശ്രദ്ധയെ ആർഷിപ്പിക്കുന്നതാണ്. ചില പഴയ ശുശ്രൂഷകർ തുബ്ദേൻ വായനയുടെ സമയത്താണ് മെഴുകുതിരി വൃത്തിയാക്കുന്നതിന് സമയം കണ്ടെത്തുന്നത്. ഇത് മദ്ധ്യസ്ഥ പ്രാർത്ഥനയുടെ സമയമാമെന്നുള്ള പ്രാധാന്യം മറന്നാണ്, ഇരിക്കുവാൻ അനുവദിച്ചിരിക്കുന്നത് വിശ്രമവേളയായി പലരും കരുതിപ്പോരുന്നത്.

ഇന്ന് മദ്ബഹായിൽ ശുശ്രൂഷകരുടെ എണ്ണം പണ്ടത്തെക്കാൾ അധികമാണ്. ഇവരിൽ അധികവും പരിചയം നേടാതെയും പരിശീലനം ഇല്ലാതെയയും കൈവെയ്പ് പ്രാപിച്ച് ശുശ്രൂഷയിൽ പ്രവേശിക്കുന്നവരാകയാൽ എന്ത്, എപ്പോൾ, എങ്ങനെ ചെയ്യണമെന്ന് തിട്ടമില്ല. “മൂത്ത” ശുശ്രൂഷന്മാർ തൽക്ഷണം നൽകുന്ന ആംഗ്യ ഭാഷയ്ക്കനുസരിച്ചാണ് പലരുടെയും നീക്കം. കൈവെപ്പ് കൊടുത്ത് ശുശ്രൂഷകരായി കഴിഞ്ഞാൽ പിന്നെ പരിശീലിക്കുവാനും പരിശീലിപ്പിക്കുവാനും സമയം കണ്ടെത്താത്തിനാൽ പലരുടെയും വായന വികലവും ജനങ്ങളെ ആരാധനയിൽ നയിക്കുന്നതിന് മതിയാകാത്തതുമായി തീരുന്നു. നിശ്ചയിക്കപ്പെട്ടിട്ടുള്ള ഒരു തുബ്ദേനോ ഒരു വായന ഭാഗമോ കഴിഞ്ഞാൽ പലരും അലക്ഷ്യമായും നിശബ്ദമായും നിലകൊള്ളുന്നു. മദ്ബഹായിൽ നിന്നും സംയുക്തമായി ഉയർന്നു കേൾക്കേണ്ടതായ ഗീതങ്ങൾ ഏകകണ്ഠാ നിർഗളമായിപോകുന്നു.

ഇതിനെല്ലാം പുറമെ, വളരെ അപൂർവ്വമായെങ്കിലും കണ്ടുവരുന്ന ഒരു പ്രവണത, ജനങ്ങളുടെയും ശുശ്രൂഷകരുടെയും തെറ്റുകൾ തിരുത്തുന്നതിനുള്ള നിർദ്ദേശങ്ങൾ വി. കുർബ്ബാന മദ്ധ്യേ ബഹുമാനപ്പെട്ട ചില കാർമ്മികർ നൽകുന്നതാണ്. ഒരു പള്ളിയിൽ ഒരിക്കൽ മാത്രമോ വി. കുർബ്ബാനയ്ക്ക് ശേഷം കൈമുത്തിന് മുമ്പോ ഇങ്ങനെ ചെയ്താൽ മതിയാകും. എന്നാൽ പലപ്പോഴും ഇത് ആവർത്തിക്കുന്നതിനാൽ ആരാധനയുടെ ഏകാഗ്രത നഷ്ടമാകുന്നു. ബന്ധപ്പെട്ടവർ ശ്രദ്ധിക്കുക.

ജെ. യേശുദാസൻ,
നെടുമൺകാവ്



# വിശ്വാസപാഠം

## വാങ്ങിപ്പോയവരുടെ ഇപ്പോഴത്തെ അവസ്ഥ എന്താണ്?

– റിട്ട. വിംഗ് കമാണ്ടർ സി. ഒ. ജോൺ

ഈ ചോദ്യത്തിന് ഉത്തരം ഒരു ലഘുഖണ്ഡികയിൽ നൽകുവാൻ കഴിയുമെന്ന് വിചാരിക്കുന്നില്ലെങ്കിലും ചില വേദപുസ്തക വചനങ്ങൾ മാത്രം ഇവിടെ ഉദ്ധരിക്കുന്നു. അനുതപിച്ച കള്ളനോട് കർത്താവ് പറയുന്നു. "ഇന്നു നീ എന്നോടു കൂടെ പറുദീസായിൽ ഇരിക്കും" (ലൂക്കോ. 23:43). മരണശേഷം കർത്താവിനോടൊപ്പം ആയിരിക്കുന്ന അനുഭവത്തിനാണ് 'എന്നോടുകൂടെ പറുദീസായിൽ' എന്ന പദം കൊണ്ടുദ്ദേശിക്കുന്നതെന്നു കരുതാം. പ. പൗലൂസ് ശ്ലീഹായുടെ വാക്കുകളിൽ "ഇങ്ങനെ ഞങ്ങൾ ധൈര്യപ്പെട്ടു ശരീരം വിട്ടു കർത്താവിനോടുകൂടെ വസിപ്പാൻ അധികം ഇഷ്ടപ്പെടുന്നു. അതുകൊണ്ട് ശരീരത്തിൽ വസിച്ചാലും ശരീരം വിട്ടാലും ഞങ്ങൾ അവനെ പ്രസാദിപ്പിക്കുന്നവർ ആകുവാൻ അഭിമാനിക്കുന്നു" (2 കൊരി 5:89). വീണ്ടും അദ്ദേഹം കൊലോസ്യരോടു പറയുന്നു: "നിങ്ങൾ മരിച്ചു നിങ്ങളുടെ ജീവൻ ക്രിസ്തുവിനോടുകൂടെ ദൈവത്തിൽ മറഞ്ഞിരിക്കുന്നു. നമ്മുടെ ജീവനായ ക്രിസ്തു വെളിപ്പെടുമ്പോൾ നിങ്ങളും അവനോടുകൂടെ തേജസ്സിൽ വെളിപ്പെടും" (കൊലോ. 3:3–4). വാങ്ങിപ്പോയവരുടെ ഇപ്പോഴത്തെ അവസ്ഥയെക്കുറിച്ച് ഈ വാക്യങ്ങളെല്ലാം നൽകുന്ന പ്രധാന സന്ദേശം അവർ ക്രിസ്തുവിനോടു ചേർന്ന് സജീവരായി ദൈവത്തിങ്കൽ മറഞ്ഞിരിക്കുന്ന അനുഭവത്തിലാണെന്നാണ്. സ്ഥലകാല പരിമിതികൾക്കതീതമായി. ക്രിസ്തുവിനോടു ചേർന്ന് പറുദീസാ അനുഭവത്തിൽ നമ്മുടെ വാങ്ങിയപ്പോയവർ ആയിരിക്കുന്നു എന്നു നാം വിശ്വസിക്കുന്നു.

യേശുക്രിസ്തു തേജസ്സിൽ വെളിപ്പെടുമ്പോൾ അവനോടുകൂടി എല്ലാ വാങ്ങിപ്പോയവരും വെളിപ്പെടും എന്നാണ് നമ്മുടെ വിശ്വാസം. കാരണം യേശുക്രിസ്തു നിദ്രകൊണ്ടവരിൽ ആദ്യഫലമായി മരിച്ചവരുടെ ഇടയിൽ നിന്ന് ഉയിർത്തവനാണ് (1 കൊരി. 15:20). അതിനാൽ തന്നെ മരിച്ചവരുടെ പുനരുത്ഥാനത്തിലും സഭ വിശ്വസിക്കുന്നു. എന്നാൽ യേശുക്രിസ്തു ന്യായാധിപനും, നാമും വാങ്ങിപ്പോയിരിക്കുന്ന എല്ലാവരും ന്യായവിധിയെ നോക്കിപ്പാർക്കുന്നവരുമാണ്. "അവനവൻ ശരീരത്തിൽ ഇരിക്കുമ്പോൾ ചെയ്തത് നല്ലതാകിലും തീയതാകിലും അതിനു തക്കവണ്ണം പ്രാപിക്കേണ്ടതിന് നാം എല്ലാവരും ക്രിസ്തുവിന്റെ ന്യായാസനത്തിൽ മുമ്പാകെ വെളിപ്പെടേണ്ടതാണ്" (2 കൊരി. 5:10). അവിടെയാണ് നിത്യജീവനിലേക്കുള്ള പ്രവേശനത്തിന് സാദ്ധ്യതയുള്ളത്. ദൈവികരണ പ്രക്രീയയുടെ പൂർണ്ണാനുഭവത്തിലെത്തിച്ചേരുന്നു എന്നു പറയാവുന്നത്. നീതിമാനായവന്റെ നീതി വെളിപ്പെട്ടാൽ നമ്മുടെ തെറ്റുകളുടെയും കുറ്റങ്ങളുടെയും അളവു കൂടുതലായി വെളിപ്പെടും എന്നുള്ളതുകൊണ്ടാണ് ദൈവമേ നിന്റെ സ്നേഹം നീതിയോടു ഞങ്ങൾക്കു വേണ്ടി അപേക്ഷിക്കണമെ എന്നു നാം പ്രാർത്ഥിക്കുന്നത്. നീതിയെ കവച്ചു വയ്ക്കുന്ന സ്നേഹം നമ്മെ ഏവരെയും നിത്യജീവന്റെയും രക്ഷയുടെയും പൂർണ്ണാനുഭവത്തിലേക്കു കൊണ്ടുവരണമെന്നുള്ള അപേക്ഷയാണ് ദൈവസന്നിധിയിൽ നമുക്കു വേണ്ടിയും നമ്മുടെ വാങ്ങിപ്പോയവർക്കു വേണ്ടിയും നാം സമർപ്പിച്ചുകൊണ്ടിരിക്കുന്നത്. വാങ്ങിപ്പോയവർ കർത്താവിനോടു ചേർന്നുള്ള അനുഭവത്തിലാണെങ്കിലും നമ്മെപ്പോലെ അവരും കർത്താവിന്റെ രണ്ടാമത്തെ വരവിനു വേണ്ടിയും ന്യായവിധിക്കു വേണ്ടിയും നോക്കിപ്പാർക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു എന്നു നാം വിശ്വസിക്കുന്നു.

– ജെ.പി. ■

**Third Death Anniversary**

**27-05-2008**



**KURIAN ZACHARIA**

**(THAMBY)**

**PUTHENPURACKAL**
**PIRAVANTHOOR**
**PATHANAPURAM**

വെരി. റവ. സിറിൽ റമ്പാൻ

...പൊതുസഭയിലെ സുന്നഹദോസിലെ മെത്രാന്മാർ സ്വന്തം സ്ഥാനാർത്ഥിയെ സിംഹാസനക്കസേരയിൽ ഇരുത്തി യോഗ്യൻ എന്നർത്ഥമുള്ള ഓക്സിയോസ് പറഞ്ഞ് മൂന്നു പ്രാവശ്യം ഉയർത്തിയാലേ കാതോലിക്ക ആകൂ...

# അർഹത നഷ്ടപ്പെടാൻ 8 കാരണങ്ങൾ

...തർക്കമുണ്ടായാൽ കോടതിയിൽ കേസു കൊടുക്കും കോടതിവിധി ആയാൽ ഇരുഭാഗവും അതനുസരിക്കും ഇതാണു മാന്യ പൗരന്മാരുടെ കീഴ്‌വഴക്കം. ഇവരോ തൊണ്ണൂറു വർഷം കേസു നടത്തി ഇൻഡ്യയുടെ പരമാധികാര കോടതി വിധി പറഞ്ഞിട്ടും...

1. ലോകത്തെങ്ങുമില്ലാത്ത സഭയുടെ തലവനാകയാൽ യാക്കോബായ സഭ എന്നു പേരുള്ള സഭ ലോകത്തെങ്ങുമില്ല-വഴക്കു കൂടുമ്പോൾ വിളിക്കുന്ന ചീത്തപ്പേരുകൾ ആരും അതു ഔദ്യോഗിക പേരായി അംഗീകരിക്കുകയില്ല അതുപോലെ എ.ഡി. 4-ാം നൂറ്റാണ്ടിൽ റോമൻ കത്തോലിക്കരും ഗ്രേക്കു സഭാക്കാരുമായ ഇരു സ്വഭാവ വാദക്കാർ പൗരസ്ത്യ സുറിയാനി ക്രിസ്ത്യാനികളെ-ഇവർ ക്രിസ്തുവിന്റെ പിൻഗാമികളല്ല (ക്രിസ്ത്യാനികളല്ല) യാക്കോബു ബുർദാനയുടെ പിൻഗാമികളായ യാക്കോബ്യരാണ് എന്നു ആക്ഷേപിച്ചു വിളിച്ച പേരു ചീത്തപ്പേരാണ് ഔദ്യോഗിക പേരല്ല. ആ പേരിൽ ഒരു സഭയും ലോകത്തിലില്ലാത്തിനാൽ-ഇല്ലാത്ത സഭയുടെ തലവനെ കാതോലിക്ക എന്നു പറയുക സാധ്യമല്ല. അന്ത്യോക്യൻ ഓർത്തഡോക്സ് ക്രിസ്ത്യാനികളെന്നാണ് യഥാർത്ഥ പേര്-യാക്കോബായക്കാർ എന്നല്ല.

2. കാതോലിക്ക ആയി ആരും അദ്ദേഹത്തെ വാഴിച്ചതായി സാക്ഷികൾ ഇല്ലാത്തതിനാൽ

പൊതുസഭയിലെ സുന്നഹദോസിലെ മെത്രാന്മാർ സ്വന്തം സ്ഥാനാർത്ഥിയെ സിംഹാസനക്കസേരയിൽ ഇരുത്തി യോഗ്യൻ എന്നർത്ഥമുള്ള ഓക്സിയോസ് പറഞ്ഞ് മൂന്നു പ്രാവശ്യം ഉയർത്തിയാലേ കാതോലിക്ക ആകു ശീമക്കാരുടെ അടിമയായ യാക്കോബ്യനെ അവർ ഉയർത്തുകയില്ല മലങ്കരയിലും അങ്ങനെ ചെയ്തിട്ടില്ല-ഇതു പട്ടം കൊടയല്ല വാഴിക്കലാണ്-സ്ഥാനാരോഹണമാണ്. ആരു പൊക്കി?

3. കാതോലിക്കാ ആകാൻ പൊതു സഭയുടെ തെരഞ്ഞെടുപ്പു വേണം

പൊതുസഭയുടേതുപോയിട്ട് സ്വന്തം കൂട്ടർ പോലും തെരഞ്ഞെടുക്കാതെ രാത്രിയിൽ പോയി രാത്രിയിൽ തിരിച്ചു വന്നു പാത്രിയർക്കീസിന്റെ - "ഈ ആളിനെ കാതോലിക്കാ ആയി വാഴിച്ചിരിക്കുന്നു" എന്നു കല്പനക്കടലാസ് കാണിച്ചാൽ കടലാസ് കാതോലിക്കാ അല്ലാതെ സഭയുടെ കാതോലിക്ക ആകയില്ല.

4. 40 ദിവസത്തെ നോമ്പോ പൊതുസഭയുടെ മണിക്കൂറുകൾ ദൈർഘ്യമുള്ള പ്രാർത്ഥനകളോ സഭാ മേലദ്ധ്യക്ഷന്മാരുടെ സഹകരണമോ ഇല്ലാതെ ബോംബേ കടുകെണ്ണയും സൂര്യകാന്തി എണ്ണയും കൂട്ടി ചേർത്തത് ഇതാ നാം ഇതിനെ മൂറോനാക്കിയിരിക്കുന്നു എന്ന് രണ്ടു കൊല്ലം മുമ്പുണ്ടാക്കിത്തന്ന ബോംബേ മോഡൽ അത്ഭുത മൂറോൻ പോലെ ഇതാ നാം കാതോലിക്ക ആക്കിയിരിക്കുന്നു എന്ന കടലാസു മാത്രം ഉയർത്തിക്കാണിച്ചുവന്നതിനാൽ സ്വീകാര്യനല്ല-

5. അവിഹിതമായി കൈക്കൂലി

നല്കിയോ പാർട്ടി നിലനില്പുകാട്ടി ഭീഷണിപ്പെടുത്തിയോ ആണ് സ്ഥാനലബ്ധി എന്ന് ഉൾ രഹസ്യം അറിയാവുന്ന പലരും സന്ദേഹം കാട്ടി എന്നതിനാൽ വാസ്തവമല്ലായിരിക്കുമെങ്കിലും സന്ദേഹം നിലനില്ക്കുന്നു.

6. പാശ്ചാത്യ സുറിയാനിത്തലവൻ പാത്രിയർക്കീസും പൗരസ്ത്യ സുറിയാനി തലവൻ കാതോലിക്കായുമാണെന്ന സത്യവും മറന്ന് പരസ്പരം സമ്മതം കൂടാതെ അതൃത്തി ലംഘിച്ചു വാഴിക്കൽ പാടില്ല എന്ന കപ്പർത്തൂത്താ സുന്നഹദോസ് മധ്യസ്ഥ തീരുമാനത്തിന് കടകവിരുദ്ധമായതിനാൽ സ്വീകാര്യനല്ല.

7. മലങ്കരയിൽ സഭ ഒന്നേയുള്ളു-കാതോലിക്കായും ഒന്നേയുള്ളൂ-ഭരണഘടനയും ഒന്നേ ഉള്ളൂ എന്ന് ഇൻഡ്യയിലെ പരമാധികാര കോടതി വിധിച്ചിരിക്കെ-നിയമാനുസൃത കാതോലിക്ക ജീവിച്ചിരിക്കെ ഡ്യൂപ്ലിക്കേറ്റു കാതോലിക്ക ആവശ്യമില്ലാത്തതിനാൽ.

8. മേൽപ്പറഞ്ഞ മൂന്നു കാര്യങ്ങളും തള്ളിപ്പറഞ്ഞ്-പുതിയ ഭരണഘടനയും ഉണ്ടാക്കി പുതിയ ആസ്ഥാനവും ഉണ്ടാക്കി പൊതുസഭയുടെ അംഗീകാരമില്ലാത്ത ആളിലെ തലവനായി സ്വീകരിച്ചും കേസിൽ തുടരുന്നതിനാലും സ്വീകാര്യനല്ല.

തർക്കമുണ്ടായാൽ കോടതിയിൽ കേസു കൊടുക്കും കോടതിവിധി ആയാൽ ഇരുഭാഗവും അതനുസരിക്കും ഇതാണു മാന്യ പൗരന്മാരുടെ കീഴ്വഴക്കം. ഇവരോ തൊണ്ണൂറു വർഷം കേസു നടത്തി ഇൻഡ്യയുടെ പരമാധികാര കോടതി വിധി പറഞ്ഞിട്ടും- ഇനിയും ഈ വാദമുഖങ്ങളുടെ പേരിൽ ഒരു കോടതിയിലും കേസു കൊടുക്കരുതെന്ന് സമാധാന പ്രിയരായ നമ്മുടെ ജഡ്ജിമാർ വിധി പ്രസ്താവിച്ചിട്ടും കേസിൽ ജനിച്ച കേസിൽ വളർന്ന് കേസിൽ മരിക്കാൻ-സ്വന്തം അപ്പനായ മാർതോമ്മായെ തള്ളിപ്പറഞ്ഞു മരിക്കാൻ അപ്പന്റെ മക്കളെങ്കിൽ ഇടവരുത്തുകയില്ലെന്നു വിശ്വസിക്കുന്നു. തെറ്റു ബോധ്യമായി കുമ്പസാരിച്ചു തിരുത്താൻ എതിർ തലവനും തീരുമാനിച്ചാൽ വഴക്കും തീരും.

ഇവ കാണിച്ച് ആരും കാതോലിക്കാ നാമത്തിനെതിരെ കേസു കൊടുക്കാതിരിക്കട്ടെ. ■

# ശുശ്രൂഷകന്റെ തസ്തികയിലേക്ക് അപേക്ഷകൾ ക്ഷണിക്കുന്നു

ദുബായ് സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രൽ ഇടവകയിൽ ശുശ്രൂഷകനും കെയർടേക്കറും ആയി ജോലി ചെയ്യുവാൻ ആഗ്രഹിക്കുന്ന, താഴെ കൊടുത്തിരിക്കുന്ന നിബന്ധനകൾ അനുസരിച്ചുള്ള വ്യക്തികളിൽ നിന്ന് അപേക്ഷ ക്ഷണിക്കുന്നു. അപേക്ഷകൾ 2008 മെയ് 25-ാം തീയതിക്കു മുമ്പായി താഴെകൊടുത്തിരിക്കുന്ന മേൽവിലാസത്തിൽ ലഭിക്കത്തക്കവണ്ണം അയച്ചു തരേണ്ടതാണ്.

## നിബന്ധനകൾ

1. അപേക്ഷകൻ മലങ്കര ഓർത്തഡോക്സ് സഭാ അംഗവും, സൽസ്വഭാവിയും ആരോഗ്യമുള്ളവനും ആയിരിക്കണം.
2. കുറഞ്ഞത് അഞ്ച് വർഷം വി. മദ്ബഹായിൽ ശുശ്രൂഷ ചെയ്ത് കൊണ്ടിരിക്കുന്ന പരിചയ സമ്പന്നരായവർ ആയിരിക്കണം.
3. മുകളിൽ പറഞ്ഞ രണ്ട് നിബന്ധനകളെപ്പറ്റിയുള്ള ഒരു സാക്ഷ്യപത്രം അപേക്ഷകന്റെ ഇടവക വികാരിയിൽ നിന്നും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.
4. അപേക്ഷകൻ 25-നും 35-നും മദ്ധ്യേ പ്രായമുള്ള ആളും, കുറഞ്ഞത് 12-ാം ക്ലാസ്സ് പാസ്സായവരും ആയിരിക്കണം. അപേക്ഷകന്റെ പാസ്സ്പോർട്ട് കോപ്പിയും, പാസ്സ്പോർട്ട് സൈസ് ഫോട്ടോയും, വിദ്യാഭ്യാസ യോഗ്യതാ സർട്ടിഫിക്കറ്റുകളുടെ പകർപ്പും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.
5. തെരഞ്ഞെടുക്കുന്ന പക്ഷം വിവരം അപേക്ഷകനെ നേരിട്ട് അറിയിക്കുന്നതും, ആവശ്യമുള്ള പക്ഷം അപേക്ഷകന്റെ സർട്ടിഫിക്കറ്റ് യു.എ.ഇ. എംബസിയിൽ നിന്നും അറ്റസ്റ്റ് ചെയ്ത് തരേണ്ടതുമാണ്.
6. അപേക്ഷയോടൊപ്പം ഏതെങ്കിലും തരത്തിലുള്ള ശുപാർശ കത്തുകളും, അപേക്ഷ അയച്ചതിനു ശേഷമുള്ള കത്തിടപാടുകളും അപേക്ഷ പരിഗണിക്കാതിരിക്കാനുള്ള കാരണങ്ങൾ ആയിരിക്കുന്നതാണ്.
7. തെരഞ്ഞെടുക്കപ്പെടുന്ന വ്യക്തിയുടെ സേവനകാലാവധി മൂന്നു വർഷം ആയിരിക്കും.

**അപേക്ഷ അയയ്ക്കേണ്ട വിലാസം:-**

**Rev. Fr. P. K. Thomas**
**P.O. Box. 2563,**
**Dubai, U.A.E.**

# സൺഡേസ്കൂൾ വാർത്തകൾ



ഫാ. ഡോ. ഒ. തോമസ്



**ഒ.വി.ബി.എസ്.:** ഈ വർഷത്തെ ഒ.വി.ബി.എസ്. നേക്കുറിച്ചു പതിവുപോലെ നല്ല റിപ്പോർട്ടുകളാണ് ലഭിച്ചുകൊണ്ടിരിക്കുന്നത്. കുറച്ചു യൂണിറ്റുകൾ സന്ദർശിക്കുവാൻ സാധിച്ചതിൽ ഏറ്റവും ഹൃദ്യമായി തോന്നിയത് മാവേലിക്കര ഭദ്രാസനത്തിലെ ചുനക്കര വടക്ക് സെ. ജോർജ് പള്ളിയിലെ ഒ.വി.ബി.എസ്. ആണ്. കേവലം 20 വീട്ടുകാർ മാത്രമുള്ള ആ പള്ളിയിൽ നമ്മുടെ കുട്ടികൾ ഏകദേശം 12 പേരേയുള്ളൂ. 180 കുട്ടികൾ സമീപസ്ഥരായ ഹൈന്ദവ സഹോദരങ്ങളുടെ കുട്ടികളായിരുന്നു. മതസൗഹാർദ്ദം വളരെയുള്ള ഗ്രാമീണ അന്തരീക്ഷത്തിൽ കുട്ടികളെ ഒ.വി.ബി.എസിന് വിടാൻ ഹൈന്ദവ സഹോദരങ്ങൾക്ക് വളരെ താല്പര്യമാണെന്നറിയാൻ കഴിഞ്ഞു. നേതൃത്വം കൊടുക്കുന്ന വന്ദ്യനായ ജി. നൈനാൻ കോർഎപ്പിസ്ക്കോപ്പായുടെ പ്രവർത്തന ശൈലി ശ്ലാഘനീയവും മാതൃകായോഗ്യവുമാണ്. ഇതുപോലെ മറ്റു പല യൂണിറ്റുകളിലും ഇതരസഭാ മത വിഭാഗങ്ങളിലെ കുട്ടികൾ പഠിക്കുന്നുണ്ടായിരുന്നു. കുഞ്ഞുങ്ങളിൽ ആദ്ധ്യാത്മിക ചിന്ത ജനിപ്പിക്കുന്ന നിലയിൽ വലിയ ഒരു മിഷൻ പ്രവർത്തനമാണ് ഇതിൽ കൂടി നടക്കുന്നത്. ഒ.വി.ബി.എസിനുവേണ്ടി കേന്ദ്ര,ഭദ്രാസന, യൂണിറ്റു തലങ്ങളിൽ അദ്ധ്വാനിച്ച എല്ലാവരേയും അനുമോദിക്കുന്നു.

**ബോണ്ടുകൾ:** കോൺഫറൻസ് കേന്ദ്രമായി നാം പടുത്തുയർത്തിയ പരുമല മാർ ഗ്രീഗോറിയോസ് സെന്റർ പൂർണ്ണമായും ആ ഉദ്ദേശത്തിൽ പ്രവർത്തനക്ഷമമാക്കുവാൻ നമുക്കു സാധിച്ചില്ല. സാമ്പത്തിക ബാദ്ധ്യതയാണ് അതിന്റെ പ്രധാന കാരണം. എല്ലാവരും പ്രത്യേകമായി ഒന്നു പരിശ്രമിച്ചാൽ നമുക്ക് അതിന്മേലുള്ള കടം വീട്ടി നല്ല ഒരു കോൺഫറൻസ് കേന്ദ്രമാക്കി പ്രവർത്തനക്ഷമമാക്കാൻ സാധിക്കും. 12% പലിശ നൽകുന്ന ബോണ്ടുകൾ പ. ബാവാ തിരുമേനിയുടെ അനുമതിയോടെ നാം ഇറക്കിയിട്ടുണ്ട്. ചില ഭദ്രാസനങ്ങൾ അവരുടെ ടാർജറ്റ് തുക പിരിച്ചെടുത്തുവെങ്കിലും മറ്റു ചിലയിടങ്ങളിൽ അത്രയും പൂർണ്ണമായിട്ടില്ല. ആകാര്യങ്ങളിൽ ഏവരും ഒന്നുകൂടി താല്പര്യം കാണിക്കുമെന്ന് പ്രത്യാശിക്കുന്നു.

**'അശീതി':** നമ്മുടെ പ്രസ്ഥാനത്തിന് ആധുനികമായ ഒരു ഭാവം നൽകിയ മുൻ ഡയറക്ടർ വന്ദ്യനായ ഡോ. റ്റി. ജെ. ജോഷ്വാ അച്ചന്റെ 80–ാം ജന്മദിനത്തോടു ചേർന്ന് 'അശീതി' പ്രസിദ്ധീകരിക്കുവാൻ എക്സിക്യൂട്ടീവ് കമ്മിറ്റി തീരുമാനിക്കുകയും അതിൻ പ്രകാരം ഒരു സുവനീർ കമ്മിറ്റി പ്രവർത്തനം ആരംഭിക്കുകയും ചെയ്തിട്ടുണ്ട്. ബഹു. അച്ചന്റെ സംഭാവനകളെ അധികരിച്ചുള്ള നല്ല ലേഖനങ്ങൾ അയച്ചു തന്നാൽ അത് പ്രസിദ്ധീകരിക്കുന്നതായിരിക്കും. അതോടൊപ്പം കുറച്ചു ആശംസകളും പരസ്യങ്ങളും കൂടി അയച്ചു തരുവാൻ സൺഡേസ്ക്കൂൾ പ്രവർത്തകർ ആത്മാർത്ഥമായി പരിശ്രമിക്കണമേ. സാമ്പത്തികമായി ഞെരുക്കമുള്ള ചെറുപ്പക്കാരായ സൺഡേസ്ക്കൂൾ അദ്ധ്യാപകരുടെ പഠനത്തിനായി സ്ക്കോളർഷിപ്പ് ഏർപ്പെടുത്താനുള്ള ഒരു എൻഡോവ്മെന്റ് രൂപീകരിക്കാനാണ് ഇതിൽക്കൂടി ലക്ഷ്യം വെയ്ക്കുന്നത്. ഈ കാര്യത്തിലും ആത്മാർത്ഥമായ പരിശ്രമം എല്ലാവരും കൂടി ചേർന്ന് നടത്തേണ്ടിയിരിക്കുന്നു.

**സൺഡേസ്ക്കൂൾ ദിനം:** മേയ് 4–ന് ആചരിക്കത്തക്കവിധം പ. ബാവാ തിരുമേനിയുടെ കല്പന പള്ളികൾക്ക് അയച്ചുകൊടുത്തതനുസരിച്ച് എല്ലാ പള്ളികളിലും പ്രസ്ഥാനത്തിനുവേണ്ടി പ്രാർത്ഥന നടത്തിയിരിക്കുമല്ലോ. കവർ പിരിവും അന്നത്തെ ദിവസത്തെ കാണിക്കയും ചേർത്ത് കേന്ദ്ര ഓഫീസിലേക്ക് അയക്കത്തക്കവിധം അതതു സൺഡേസ്ക്കൂൾ ഹെഡ്മാസ്റ്ററന്മാരും, ഇൻസ്പെക്ടർമാരും പ്രത്യേകം ശ്രദ്ധിക്കണമെ. സൺഡേസ്ക്കൂളിന്റെ വർദ്ധിച്ചു വരുന്ന ചെലവുകൾക്ക് ഈ കവർപിരിവാണ് പ്രധാന ആശ്രയം. ബ. വികാരിമാരും, ട്രസ്റ്റിമാരും കൂടി ഈ കാര്യത്തിൽ വേണ്ട താല്പര്യം കാണിക്കുമെന്ന് പ്രത്യാശിക്കുന്നു.

അതുപോലെ ജീവകാരുണ്യ ദിനത്തിലുള്ള സംഭാവനകളും എത്രയും വേഗത്തിൽ ഓഫീസിൽ എത്തിക്കുവാൻ ബന്ധപ്പെട്ടവർ ശ്രദ്ധിക്കുമല്ലോ.

ആസ്ത്രേലിയായിലെ സിഡ്നി, മെൽബോൺ എന്നീ സൺഡേസ്ക്കൂളുകളിലെ അദ്ധ്യാപക വിദ്യാർത്ഥി മീറ്റിംഗുകളിൽ സംബന്ധിക്കുവാൻ കഴിഞ്ഞ മാസത്തിൽ അവസരം ലഭിച്ചു. ഭൗതികതയിലേക്കു വഴുതി വീഴാതിരിക്കുവാൻ കുഞ്ഞുങ്ങൾക്കു സൺഡേസ്ക്കൂൾ വിദ്യാഭ്യാസം നൽകുന്നതിൽ മാതാപിതാക്കൾ പ്രത്യേകം താല്പര്യം എടുക്കുന്നു. എന്നാൽ ബാഹ്യ ഭാരതത്തിലെ സൺഡേസ്ക്കൂളുകൾക്ക് അനുയോജ്യമായ ടെക്സ്റ്റു ബുക്കുകൾ തയ്യാറാക്കുവാൻ നാം ഇനിയും വളരെ മുന്നോട്ടു പോകേണ്ടിയിരിക്കുന്നു. എല്ലാറ്റിനും ദൈവകൃപയുണ്ടാകുവാൻ നമുക്ക് പ്രാർത്ഥനയോടെ ശ്രമിക്കാം. ■

# കൂദാശയും വലിയപള്ളി പ്രഖ്യാപനവും



പുതുക്കിപ്പണിത നരിയാപുരം ഇമ്മാനുവേൽ ഓർത്തഡോക്സ് പള്ളി ഏപ്രിൽ 21, 22 തീയതികളിൽ കൂദാശ ചെയ്യപ്പെട്ടു. കൂദാശയോടനുബന്ധിച്ച് ഇമ്മാനുവേൽ പള്ളിയെ 'വലിയപള്ളി'യായി പരിശുദ്ധ ബസേലിയോസ് ദിദിമോസ് പ്രഥമൻ കാതോലിക്കാബാവാ തിരുമനസ്സു കൊണ്ട് പ്രഖ്യാപിച്ചു.

പരിശുദ്ധ കാതോലിക്കാ ബാവാ, ശ്രേഷ്ഠനിയുക്ത ബാവാ, ഇടവക മെത്രാപ്പോലീത്ത അഭി. ഫിലിപ്പോസ് മാർ യൗസേബിയോസ്, മെത്രാപ്പോലീത്താമാരായ അഭി. കുറിയാക്കോസ് മാർ ക്ലീമ്മീസ്, ഡോ. തോമസ് മാർ അത്താനാസ്യോസ്, പൗലോസ് മാർ പക്കോമിയോസ്, ഡോ. യാക്കൂബ് മാർ ഐറേനിയോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് എന്നീ തിരുമേനി മാർ കൂദാശയ്ക്ക് കാർമ്മികരായിരുന്നു.

1937–ലാണ് നരിയാപുരത്ത് പള്ളി സ്ഥാപിക്കപ്പെട്ടത്. ആദ്യ ദേവാലയം പുത്തൻകാവിൽ കൊച്ചുതിരുമേനി കൂദാശ ചെയ്ത് ഇമ്മാനുവേൽ എന്ന പേരിട്ടു. ഇമ്മാനുവേൽ എന്ന നാമത്തിലുള്ള സഭയിലെ ഏക ദേവാലയമാണിത്. 1944–ൽ രണ്ടാമത് പള്ളി പണി ആരംഭിച്ച് 1954 ഡിസംബർ 25–ന് അഭി. ഔഗേൻ മാർ തീമത്തിയോസ് മെത്രാപ്പോലീത്താ കൂദാശ ചെയ്തു.

പുതിയ ദേവാലയത്തിന് 2005 ജൂൺ 29–ന് ഇടവക മെത്രാപ്പോലീത്ത ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമനസ്സുകൊണ്ട് കല്ലിട്ടു. 2 വർഷവും പത്തു മാസവും കൊണ്ട് പണി പൂർത്തീകരിച്ചു. പ്രധാന ത്രോണോസ് പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ നാമത്തിലും വടക്കേ ത്രോണോസ് പ. മാർത്തോമാ ശ്ലീഹായുടെ നാമത്തിലുമാണ്.

115 അടി നീളവും 62 അടി വീതിയുമുള്ള പള്ളിയുടെ ആർകിടെക്ട് എഞ്ചിനീയർ ടി. എം. മത്തായി, നീമാ കൺസ്ട്രക്ഷൻസ് ആണ്. 370 കുടുംബങ്ങളുള്ള ഇടവകയിൽ 12 പ്രാർത്ഥനായോഗങ്ങളും, മൂന്ന് സ്ത്രീസമാജവും, രണ്ട് സൺഡേസ്ക്കൂളും മറ്റ് ആദ്ധ്യാത്മിക സംഘടനകളും പ്രവർത്തിക്കുന്നു.

ദേശത്ത് പട്ടക്കാരായി ഒൻപത് വൈദീകരും, ഒരു ശെമ്മാശനും ഒരു വൈദീക വിദ്യാർത്ഥിയും, മരുമക്കളായി ഒൻപത് വൈദീകരും ഇടവകയിൽ ഉണ്ട്. വികാരിയായി ഫാ. ബിജു മാത്യു പ്രക്കാനവും, കൺസ്ട്രക്ഷൻ കമ്മറ്റി കൺവീനറും ട്രസ്റ്റിയുമായി ശ്രീ. തോമസ് മാത്യു, ഉതിക്കാലായിൽ പിറത്തക്കാട്ടും സെക്രട്ടറിമാരായി ശ്രീ. ടി.എസ്. തോമസ് കൊല്ലശ്ശേരിയും, ശ്രീ. ടി. ജെ. ഡേവിഡ് തേവലപ്പുറത്ത് പുത്തൻവീടും പ്രവർത്തിക്കുന്നു.



## റമ്പാനായി



ഭിലായ്:– കോഴഞ്ചേരി വഞ്ചിത്ര ഇടവകയിൽ തൈക്കൂട്ടത്തിൽ ഫാ. ജോർജ് മാത്യു ഏപ്രിൽ 16–ന് ഭിലായ് സെന്റ് തോമസ് ആശ്രമ ചാപ്പലിൽ വച്ച് അഭി. ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായിൽ നിന്നും സന്യാസ വ്രതം (റമ്പാൻ സ്ഥാനം) സ്വീകരിച്ചു. ബെക്കാറേ സ്ക്കൂളിന്റെ പ്രിൻസിപ്പലായി സേവനമനുഷ്ഠിച്ചുവരികയായിരുന്നു.

കൽക്കട്ടാ ഭദ്രാസനത്തിന്റെ അഡ്മിനിസ്ട്രേറ്റർ ആയി ഗീവർഗീസ് റമ്പാൻ ഏപ്രിൽ ഒന്നു മുതൽ ചുമതല വഹിച്ചു വരുന്നു.

കഴിഞ്ഞ 24 വർഷമായി കൽക്കട്ടാ ഭദ്രാസനത്തിലെ വിവിധ ദേവാലയങ്ങളുടെ വികാരിയായും, സ്ക്കൂളുകളുടെ പ്രിൻസിപ്പലായും സേവനമനുഷ്ഠിച്ചു. നാഗ്പൂർ സെമിനാരിയിലെ ചരിത്ര അധ്യാപകനായും ബർസാറായും സേവനമനുഷ്ഠിച്ചിട്ടുണ്ട്.

## കലാദർശൻ പുരസ്ക്കാരം



പ്രശസ്ത പത്രപ്രവർത്തകനും പ്രസാർ ഭാരതി ഡയറക്ടറുമായ ഡോ. ജോർജ് വർഗീസിനെ ഈ വർഷത്തെ കലാദർശൻ പുരസ്ക്കാരത്തിന് തെരഞ്ഞെടുത്തു. പതിനായിരത്തി ഒന്ന് രൂപയും ശില്പവും പ്രശംസാ പത്രവും അടങ്ങുന്നതാണ് പുരസ്ക്കാരം. ലോക പ്രശസ്ത ശില്പി കാനായി കുഞ്ഞിരാമൻ രക്ഷാധികാരിയും പ്രസിദ്ധചിത്രകാരൻ ഭരണിക്കാവ് കൃഷ്ണൻ ജനറൽ സെക്രട്ടറിയുമായ കേരള ചിത്രകലാ കേന്ദ്രമാണ് പുരസ്ക്കാരം നൽകുന്നത്.

ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മറ്റിയംഗമായ ഡോ. ജോർജ് വർഗീസ് മൂന്നര ദശാബ്ദത്തിലധികമായി ഡൽഹിയിൽ പത്രപ്രവർത്തകനാണ്. യു.എൻ.എ.യിൽ കോ–ഓർഡിനേറ്റിംഗ് എഡിറ്ററായിരുന്നു. "ഒരു വലിയ ബാബയുടെ കഥ", "ചുവപ്പു കോട്ടയിൽ നിന്ന് സസ്നേഹം" എന്നീ കൃതികൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്. തുമ്പമൺ വലിയ വീട്ടിൽ ബഥാന്യയിൽ പരേതനായ വി. ജി. ജോർജിന്റെ പുത്രനാണ്.




# വചന ദീപ്തി

ഫാ. റ്റി. ജെ. ജോഷ്വാ

**മെയ് 11**

**പെന്തിക്കോസ്തി ഞായർ**

**യോഹ. 14:15-34, 16:1-15**

യഹൂദ സഭയിലെ മൂന്നു വലിയ പെരുന്നാളുകളിൽ ഒന്നായിരുന്നു പെന്തിക്കോസ്തി. പഴയ നിയമത്തിൽ ആ പേരിലല്ല അത് അറിയപ്പെടുന്നത് - വാരോത്സവം (Feast of the weeks) വാരങ്ങളുടെ വാരം. എന്നു പറഞ്ഞാൽ ഏഴു ദിവസങ്ങളുടെ ഏഴു വാരം (7 x 7) എന്നാണ്. പെസഹായ്ക്കു ശേഷം ഏഴു ആഴ്ചകൾ കഴിഞ്ഞു വരുന്നത് അൻപതാം ദിവസമാണ്. ഗ്രീക്കിൽ അൻപതാം ദിവസമെന്നതിന് 'പെന്തിക്കോസ്തി' എന്നാണ് പറയുന്നത്. അതുകൊണ്ട് യഹൂദന്മാർ ഗ്രീക്കുഭാഷയുമായി സംസർഗ്ഗത്തിൽ വന്നതിനുശേഷം വാരോത്സവ പെരുന്നാളിന് പെന്തിക്കോസ്തി എന്ന് പറഞ്ഞുതുടങ്ങി. ആ ദിവസമവർ അനുസ്മരിക്കുന്നത് മരുപ്രയാണകാലത്ത് മോശ സീനായി മലയിലേക്ക് കയറിപ്പോയി ദൈവത്തിന്റെ പക്കൽ നിന്നു കല്പനകൾ വാങ്ങിക്കൊണ്ടുവന്ന സംഭവത്തെയാണ്. അവരുടെ ചരിത്രത്തിലെ ഒരു വലിയ സംഭവമായിരുന്നു ദൈവകല്പനകൾ ലഭിച്ചത്.

ക്രിസ്തീയ സഭ പെന്തിക്കോസ്തി ആചരിക്കുന്നതാകട്ടെ അന്നു പരിശുദ്ധാത്മ ദാനം സഭയ്ക്കു ലഭിച്ചതുകൊണ്ടാണ്. ക്രിസ്തീയ സഭയുടെ മാമോദീസായായി നമുക്ക് ആ ദിവസത്തെ കാണാം. ഇന്നത്തെ വിവിധ വായനകളിലെ ഏവൻഗേല്യോൻ നാം പരിശോധിച്ചാൽ പരിശുദ്ധാത്മാവിനെപ്പറ്റിയും, അവിടുത്തെ പ്രവർത്തനങ്ങളെപ്പറ്റിയും പല സത്യങ്ങളും മനസ്സിലാക്കാം.

1. പരിശുദ്ധാത്മാവ് "കാര്യസ്ഥനായി" (ആശ്വാസപ്രദൻ, ഉപദേഷ്ടാവ്, സഹായി എന്നെല്ലാം 'പാറക്കലീത്ത' എന്ന പദത്തിന് അർത്ഥമുണ്ട്.) നമ്മിൽ പ്രവർത്തിക്കുന്നു: "ഞാൻ നിങ്ങളെ അനാഥരായി വിടുകയില്ല" എന്നു കർത്താവ് കല്പിച്ചു. പരീക്ഷകളും പോരാട്ടങ്ങളും നിറഞ്ഞ ഈ ജീവിതത്തിൽ നമ്മെ സഹായിപ്പാനും ശക്തീകരിക്കാനുമായി പരിശുദ്ധാത്മാവിനെ നൽകിയിരിക്കുന്നു. അങ്ങനെ കർത്താവ് തന്റെ വാഗ്ദാനം നിറവേറ്റുകയായിരുന്നു.

ക്രിസ്തീയ ജീവിതത്തെ പൗലോസ് ശ്ലീഹാ വിശേഷിപ്പിക്കുന്നത് "ആത്മാവിലുള്ള ജീവിതം" എന്നാണ്. നാം ജഡത്തിനധീനരല്ല എന്നു പറയുമ്പോൾ അധമ സ്വഭാവത്തിനും വിധേയരാകാതെ ആത്മാവിന്റെ നടത്തിപ്പിലും നിയന്ത്രണത്തിലും ആയിത്തീരുന്നു എന്നത്രെ അർത്ഥമാക്കുന്നത്. ജഡ സ്വഭാവമുള്ളവക്ക് ദൈവത്തെ പ്രസാദിപ്പിക്കുവാൻ കഴിയില്ല. നിങ്ങളോ ദൈവത്തിന്റെ ആത്മാവ് നിങ്ങളിൽ വസിക്കുന്നുയെന്നു വരികിൽ ജഡസ്വഭാവമുള്ളവരല്ല, ആത്മ സ്വഭാവമുള്ളവരത്രെ (റോമർ 8: 8,9).

2. ആത്മാവ് നിങ്ങളെ സത്യത്തിൽ വഴി നടത്തും (യോഹ. 16:13) പരിശുദ്ധാത്മാവിന്റെ ഒരു വിശേഷണം തന്നെ 'സത്യത്തിന്റെ ആത്മാവ് എന്നാണ്.' വേദശാസ്ത്രപരമായ സത്യങ്ങൾ സഭയ്ക്കു വെളിപ്പെടുത്തിക്കൊടുത്തതും കാലാകാലങ്ങൾ അവ ആ നിലയിൽ സഭ അംഗീകരിക്കുവാൻ ഇടയായതും പരിശുദ്ധാത്മവിന്റെ പ്രവർത്തനത്താലാണ്. അടിസ്ഥാന പരങ്ങളായ കാര്യങ്ങളെക്കുറിച്ച് കർത്താവ് വെളിപ്പെടുത്തിയിരിക്കുന്നു. എന്നാൽ അവയുടെ അർത്ഥ വ്യാപ്തിയും, പ്രസക്തിയും, പരിശുദ്ധാത്മാവാണ് വ്യക്തമാക്കിയത്.

വേദശാസ്ത്ര സത്യങ്ങൾ മാത്രമല്ല, ഏതു മേഖലയിലുള്ള സത്യങ്ങളും-ശാസ്ത്രലോകത്തേതായാലും, ദാർശനിക മണ്ഡലത്തിലേതായാലും-ആത്മാവിന്റെ പ്രവർത്തനത്തിലാണ് വെളിപ്പെട്ടു വരുന്നത്. ശാസ്ത്രലോകത്തിലെ പുതിയ കണ്ടുപിടിത്തങ്ങളുടെയും നവീനസിദ്ധാന്തങ്ങളുടെയും പിമ്പിൽ പരിശുദ്ധാത്മ പ്രവർത്തനം നമുക്ക് കാണാം. സത്യം ഏതു മേഖലയിൽ അനാവരണം ചെയ്യപ്പെട്ടാലും അത് ആത്മാവിലാണെന്ന് നാം മനസ്സിലാക്കണം.

3. ആത്മാവ് ഐക്യത്തിലും സ്നേഹത്തിലും നയിക്കുന്നു: പെന്തിക്കോസ്തിയിൽ അനുഭവപ്പെട്ടത് എന്താണ്? ദൃശ്യമായ വിധത്തിൽ കണ്ടത് ഒരേ അഗ്നി, പക്ഷെ, തീനാവുകളായി അവയിൽ ഓരോരുത്തരുടെമേൽ പതിഞ്ഞു. എന്നു മാത്രമല്ല ശ്ലീഹന്മാർ സംസാരിച്ച സന്ദേശം അവിടെക്കൂടിയിരിക്കുന്നവർക്ക് അവരവരുടെ മാതൃഭാഷയിൽ മനസ്സിലാക്കുവാൻ കഴിഞ്ഞു. പണ്ടു ബാബേലിൽ ഭാഷകളുടെ കലക്കവും, പരസ്പരം മനസ്സിലാക്കുവാൻ കഴിയാത്ത അനുഭവവുമാണുണ്ടായത്. ഇവിടെയാകട്ടെ അതിനു വിപരീതമായ അനുഭവം സാദ്ധ്യമായി, ഐക്യത്തിന്റെയും ഒരുമയുടെയും അനുഭവം.

ഇന്നത്തെ വലിയ പ്രശ്നം ഭാഷ അറിയാൻ പാടില്ലാത്തതല്ല പരസ്പരം മനസ്സിലാക്കാൻ കഴിയുന്നില്ല എന്നതാണ്. മുതിർന്ന തലമുറയും വളരുന്ന തലമുറയും തമ്മിലുള്ള പ്രശ്നമിതാണ്. ഭവനങ്ങളിൽ ഭാര്യ

ഭർത്തൃബന്ധത്തിലും പരസ്പരം മന സ്സിലാക്കുവാനും ആദരിക്കുവാനും കഴിയാത്തതും ആണ് പ്രധാന പ്രശ്നം. അതുകൊണ്ട് പരിശുദ്ധാത്മാവ് സമൂഹത്തിന്റെ എല്ലാ മേഖലകളിലും പ്രവർത്തിച്ച് ഐക്യവും, പരസ്പര ധാരണയും കൈവരിക്കുവാനായി പ്രാർത്ഥിക്കാം.

**മെയ് 18**
**പെന്തിക്കോസ്തിക്കു ശേഷം ഒന്നാം ഞായർ**
**യോഹ. 6:26-35**

പെന്തിക്കോസ്തി ഞായറാഴ്ച നമ്മുടെ ശ്രദ്ധയും ചിന്തയും സഭയിലും വ്യക്തിയിലുമുള്ള പരിശുദ്ധാത്മ പ്രവർത്തനത്തിൽ ആയിരുന്നു. സഭയുടെ ചൈതന്യവും സർഗ്ഗശക്തിയും പരിശുദ്ധാത്മാവാണ്. എന്നാൽ ആ ശക്തിയെ വിസ്മരിച്ചും അവഗണിച്ചും ജീവിച്ചു പോകാമെന്നുള്ളതിന്റെ മുന്നറിയിപ്പാണ് ഇന്നത്തെ വേദഭാഗം നൽകുന്നത്.

അത്ഭുതകരമായി അഞ്ചപ്പം കൊണ്ട് അയ്യായിരത്തിലധികമുള്ള പുരുഷാരത്തെ കർത്താവ് തീറ്റിതൃപ്തരാക്കി. തടാകത്തിനക്കരയ്ക്ക് കർത്താവും ശിഷ്യന്മാരും പോയപ്പോൾ, പിറ്റെന്നാൾ ജനക്കൂട്ടം കർത്താവിനെ അന്വേഷിച്ച് അവിടെ എത്തി. തന്നെ സമീപിച്ച ജനത്തെ കണ്ടിട്ട് കർത്താവ് അരുളിച്ചെയ്ത വചനങ്ങളാണ് ഇന്നത്തെ ചിന്താവിഷയം.

1. 'അനുഗാമികൾ' ധാരാളമെത്തുമ്പോൾ സന്തോഷവും ആ ജനത്തോട് അഭിനന്ദനവുമാണ് സ്വാഭാവികമായി ഉണ്ടാകേണ്ടത്. പക്ഷെ, അവരെ വിമർശിക്കുന്നതും കുറ്റപ്പെടുത്തുന്നതുമായ വാക്കുകളാണ് ഉച്ചരിച്ചത്. അവരുടെ ഉത്സാഹത്തെ കർത്താവ് അഭിനന്ദിച്ചില്ല, ശാസിക്കുകയത്രെ ചെയ്തത്. ഇന്ന് ഏതു സംരംഭത്തിനും ആൾക്കൂട്ടത്തെ വരുത്തുകയെന്നതാണ് നമ്മുടെ താൽപ്പര്യവും ലക്ഷ്യവും. അന്നു കൂടിവന്നവരുടെ ലക്ഷ്യം കർത്താവിന് പ്രീതികരമായിരുന്നില്ല. അവർ അപ്പം തിന്നു തൃപ്തരായതുകൊണ്ട് ഭൗതീക സംതൃപ്തിക്കും ജഢീക താല്പര്യത്തിനും ആണ് മുൻഗണന നൽകിയത്. കർത്താവിനെ അനുഗമിക്കുന്നത് ഭൗതിക നേട്ടങ്ങളിൽ ഉന്നം വച്ചുകൊണ്ടാകരുത് എന്നുള്ള സന്ദേശമാണ് കർത്താവ് നൽകിയത്. "മുമ്പെ അവന്റെ രാജ്യവും നീതിയും അന്വേഷിക്കുക, അതോടുകൂടി ഇതൊക്കെയും നിങ്ങൾക്കു കിട്ടും." (മത്തായി 6:33)

2. മൗലീകമായ ചോദ്യവും ശ്രദ്ധേയമായ മറുപടിയും:

യേശുവിനെ സമീപിച്ച ജനക്കൂട്ടത്തിൽ നിന്നുയർന്ന ചോദ്യം ദൈവത്തിന് പ്രസാദമുള്ള പ്രവർത്തി എന്താണ് എന്നായിരുന്നു. ജീവിതത്തിൽ ലക്ഷ്യബോധമില്ലാതെ പൊങ്ങുതടിപോലെ ഒഴുകിക്കൊണ്ടിരിക്കുന്ന വ്യക്തികളെയാണ് നാം അധികമായി കാണുന്നത്. ഈ സാഹചര്യത്തിന്മേൽ ഉന്നയിച്ച ചോദ്യം എത്ര പ്രസക്തമാണ്. ഞങ്ങൾ എന്തിനാണ് ജീവിക്കുന്നത്? എന്താണ് പ്രവർത്തിക്കേണ്ടത്? അതിനുത്തരം കർത്താവുതന്നെ നൽകുന്നു. "ദൈവത്തിനു പ്രസാദമുള്ള പ്രവർത്തി, ദൈവം അയച്ചവനിൽ നിങ്ങൾ വിശ്വസിക്കുന്നതത്രെ" (യോഹ. 6:29). ഒരു വ്യക്തിയുടെ വിശ്വാസമാണ് അയാളുടെ വിശ്വാസത്തെയും പ്രവർത്തനത്തെയും രൂപപ്പെടുത്തുന്നതും നയിക്കുന്നതും. അതുകൊണ്ടു നാം എന്തു വിശ്വസിക്കുന്നുവോ, ആരു വിശ്വസിക്കുന്നു എന്നുള്ളത് സർവ്വ പ്രധാനമാണ്. ആൽഫയും ഒമേഗയുമായ, ഇന്നലെയും ഇന്നും, എന്നേക്കും മാറ്റമില്ലാത്തവനായ, സത്യവാനായ യേശുക്രിസ്തുവിലുള്ള അചഞ്ചലവും സുദൃഢവുമായ വിശ്വാസമാണ് സർവ്വപ്രധാനമായിട്ടുള്ളത്. നിത്യജീവന് അവകാശമാക്കുന്നതിനുള്ള മാർഗ്ഗം അതുമാത്രമാണെന്ന് കർത്താവ് വ്യക്തമാക്കി.

3. ഞാൻ ആകുന്നു ജീവന്റെ അപ്പം: (വാ. 35) കർത്താവിന്റെ സ്വയം വെളിപ്പെടുത്തലിന്റെ ഒരു വലിയ പ്രഖ്യാപനമാണിത്. അപ്പം (ഭക്ഷണം) എപ്രകാരം നമ്മുടെ തളർച്ചയും ക്ഷീണവും നീക്കി ശക്തിയും ഉന്മേഷവും നൽകുന്നുവോ, അതുപോലെയാണ് ആത്മീയ അനുഭവത്തിൽ കർത്താവ് നമുക്ക് പുതുജീവനും ശക്തിയും പ്രദാനം ചെയ്യുന്നത്. അവിടുത്തോടുള്ള ബന്ധത്തിൽ (കൂട്ടായ്മയിൽ) നാം ജീവിക്കുമ്പോൾ ശക്തിയും ചൈതന്യവും നാം ആർജ്ജിക്കുന്നു. ജീവിതത്തിലെ പോരാട്ടങ്ങളെ നേരിടുവാനും വിജയം വരിക്കുവാനും നാം പ്രാപ്തരായിത്തീരുന്നു.

**മെയ് 25**
**പെന്തിക്കോസ്തിക്കു ശേഷം രണ്ടാം ഞായർ**
**മത്തായി 10:5-16**

പെന്തിക്കോസ്തിക്കു ശേഷമാണല്ലോ ശിഷ്യന്മാർ ശക്തിയാർജ്ജിച്ചുകൊണ്ട് കർത്താവിന്റെ നിർദ്ദേശപ്രകാരം പ്രേഷിത വൃത്തിക്കായി പുറപ്പെടുന്നത്. എന്നാൽ കർത്താവിന്റെ പരസ്യ ശുശ്രൂഷക്കാലത്തു തന്നെ താൻ തെരഞ്ഞെടുത്ത ശ്ലീഹന്മാരെ "മിഷൻ പ്രവർത്തനങ്ങൾക്ക്" നിയോഗിച്ചിരുന്നു. മിഷൻ പ്രവർത്തനത്തിൽ ഓർത്തിരിക്കേണ്ട മൗലിക സത്യങ്ങൾ അന്നവരെ ഓർമ്മിപ്പിച്ചു. കർത്താവ് പന്തിരുവർക്കും 72 അറിയിപ്പുകാർക്കും സാമ്യമുള്ള നിർദ്ദേശങ്ങളാണ് നൽകിയത്. (ലൂക്കോ. 10:1 മുതൽ)

1. ഇസ്രായേലിലെ കാണാതെ പോയ ആടുകളുടെ അടുക്കൽ: വിജാതീയരുടെ അടുക്കലും ശമര്യരുടെ അടുക്കലും പോകരുതെന്നുള്ള വിലക്ക് താൽക്കാലികമായിരുന്നു. കർത്താവിന്റെ ഉയിർപ്പിനു ശേഷം "സകല ജാതികളേയും ശിഷ്യന്മാരാക്കിക്കൊൾവിൻ" എന്ന നിയോഗം നൽകുന്നുണ്ട്. (മത്തായി 28:20)

"കാണാതെ പോയ ആടുകൾ!" നഷ്ടപ്പെട്ട ആടുകൾ! കാണാതെ പോയവയെപ്പറ്റി ലൂക്കോസ് 15-ൽ നാം വായിക്കുന്നു. മൂന്നു വിധത്തിൽ നഷ്ടപ്പെട്ടവർ.

a) അശ്രദ്ധയിൽക്കൂടിയും അജ്ഞതയിൽക്കൂടിയും "നഷ്ടപ്പെട്ടവർ" = കാണാതെപോയ ആട്.

b) മറ്റുള്ളവരുടെ നോട്ടക്കുറവിൽക്കൂടി നഷ്ടപ്പെട്ടവർ = നഷ്ടപ്പെട്ട ദ്രഹ്മ, മാതാപിതാക്കളുടെ; നേതാക്കന്മാരുടെ; ഗുരുക്കന്മാരുടെ അശ്രദ്ധ കൊണ്ടും മറ്റും നഷ്ടപ്പെട്ടുപോകുന്നവരുടെ സംഖ്യ കുറവല്ല.

c) സ്വന്തം താല്പര്യ പ്രകാരം തെറ്റിലേക്ക് നീങ്ങി നഷ്ടപ്പെടുന്നവർ = മുടിയനായ പുത്രൻ. ഏതായാലും "കാണാതെ പോകുന്നവ"യുടെ സംഖ്യ സമൂഹത്തിൽ ഏറെയാണ്. ചൂഷണത്തിന് വിധേയരും മർദ്ദിതരും അവഗണിക്കപ്പെട്ടവരുമായ ഗണങ്ങൾ എത്രയേറെയുണ്ട്. അങ്ങനെയുള്ളവരുടെ അടുക്കലേക്ക് സഭ കടന്നു ചെല്ലേണ്ട ആവശ്യമുണ്ട്.

2. എന്തായിരുന്നു നൽകേണ്ട സന്ദേശം? "സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുന്നു" (മത്തായി 10:7) എന്നുള്ളതായിരുന്നു അവർക്കു നൽകാനുള്ള സന്ദേശം. കർത്താവിന്റെ പരസ്യ ശുശ്രൂഷ ആരംഭിച്ചപ്പോൾ ഈ സന്ദേശം തന്നെയായിരുന്നു പ്രസംഗിച്ചിരുന്നത്. "ദൈവരാജ്യം" എന്നുള്ളത് കർത്താവിന്റെ ഉപദേശങ്ങളിലെ (ഉപമകളിലെ) പ്രധാന പ്രമേയമായിരുന്നു. ദൈവരാജ്യത്തിന്റെ സവിശേഷതകൾ യെശ. 61:1 മുതലുള്ള വാക്യങ്ങൾ ഉദ്ധരിച്ചുകൊണ്ട് നസ്രേത്തിലെ പ്രഥമ പ്രസംഗത്തിൽ കർത്താവ് വെളിപ്പെടുത്തി. "ബദ്ധന്മാർക്കു വിടുതൽ"- പലതരത്തിലുള്ള ബന്ധനത്തിൽ കഴിയുന്നവർ –പാപത്തിന്റെ ദാരിദ്ര്യത്തിന്റെ, ബന്ധനങ്ങളിൽ കുടിങ്ങിയവർക്ക് മോചനം നൽകുന്നതാണ്. "കുരുടന്മാർക്കു കാഴ്ച" – അജ്ഞാനത്തിലും അന്ധവിശ്വാസത്തിലും കുടുങ്ങിക്കഴിയുന്നവർക്ക് ഉൾക്കാഴ്ചയും ആത്മ പ്രകാശവും നൽകുന്നു. "പീഡിതർക്കു വിടുതൽ" – പീഡിതരുടെ ഗണത്തിൽ സ്ത്രീകളും ദളിതരും എല്ലാം ഉൾപ്പെടുന്നു. ഇവർക്കെല്ലാം വിമോചനവും ആത്മവിശ്വാസവും അഭിമാനവും നൽകുന്നതാണ്.

3. പ്രേഷിതരുടെ ലാളിത്യം: രണ്ടു ഉടുപ്പ് പാടില്ല, മടിശ്ശീലയിൽ വെള്ളിയും പൊന്നും ഒന്നും കരുതേണ്ടതില്ല എന്നു പറയുമ്പോൾ ഭൗതീക സൗകര്യങ്ങളിലും സാമ്പത്തിക നേട്ടത്തിലും കണ്ണുവച്ചുകൊണ്ട് നടത്തേണ്ട ഒന്നല്ല പ്രേക്ഷിത വൃത്തി. ദൈവത്തിലുള്ള ആശ്രയവും സമ്പൂർണ്ണ സമർപ്പണവുമാണ് അതിനാവശ്യം. ജീവിത ലാളിത്യവും ആദർശ നിഷ്ഠയും പ്രേഷിതത്വത്തിന്റെ മുഖമുദ്രകളാണ്. അതുകൊണ്ട് ഭിക്ഷാംദേഹികളെപ്പോലെ ജീവിക്കണമെന്ന് അർത്ഥമില്ല. ആധുനിക സമൂഹത്തിൽ ജീവിക്കുമ്പോൾ ചില സുഖസൗകര്യങ്ങളൊക്കെ ആവശ്യമുണ്ട് എന്ന് സമ്മതിക്കാം. പക്ഷെ, അതുകൊണ്ട് സുഖലോലുപരായി, ആഡംബര പൂർവ്വമായ ജീവിതം നയിക്കുന്നതിനെ ന്യായീകരിക്കാനാവില്ല.

4. സൗജന്യമായി ലഭിച്ചത് സൗജന്യമായി നൽകുക: എന്താണ് സൗജന്യമായി ലഭിച്ചത്? ദൈവകൃപ. അത് സമൃദ്ധിയായി നമുക്ക് ലഭിച്ചിട്ടുണ്ട്. "അവന്റെ നിറവിൽ നിന്ന് നമുക്കെല്ലാവർക്കും കൃപമേൽ കൃപ ലഭിച്ചിരിക്കുന്നു" (യോഹ. 1:16) ഈ കൃപ മറ്റുള്ളവരുമായി പങ്കുവയ്ക്കുവാനുള്ളതാണ് നമ്മിൽ ഒതുക്കി വയ്ക്കുവാനുള്ളതല്ല. ദൈനംദിന ജീവിതത്തിൽ ഈ പങ്കു വയ്ക്കലിന്റെ അനുഭവം പ്രാവർത്തികമാക്കാൻ നാം കടപ്പെട്ടവരാണ്.




യേശുക്രിസ്തുവിന്റെ ഈ സംഭാഷണത്തിലെ പശ്ചാത്തലം അഞ്ച് അപ്പം കൊണ്ട് അയ്യായിരിത്തലധികമായ പുരുഷാരത്തെ തൃപ്തിപ്പെടുത്തിയതാണ്. അപ്പത്തിനുവേണ്ടിയുള്ള അവരുടെ ആഗ്രഹം യേശുവിന്റെ അടുക്കലേക്ക് അവരെ വീണ്ടും ആനയിച്ചു. അങ്ങനെയെത്തിയ പുരുഷാരത്തോടാണ് അവിടുന്ന് ജീവന്റെ അപ്പത്തെപ്പറ്റി സംസാരിക്കുന്നത്. ഭൗതികമായതിൽ നിന്ന് ആന്തരികമായതിലേക്ക് അവരുടെ ശ്രദ്ധ കർത്താവ് തിരിപ്പിക്കുകയാണ്.

1. "ഞാൻ ജീവന്റെ അപ്പമാകുന്നു" എന്നും കർത്താവ് പ്രസ്താവിക്കുന്നത് ശ്രദ്ധേയമാണ്. ജീവന് ആധാരമായിരിക്കുന്ന അപ്പം അവിടുന്നാകുന്നു. ഭക്ഷണം (അപ്പം) എപ്രകാരം നമ്മുടെ ശാരീരിക ജീവിതത്തിന് അത്യന്താപേക്ഷിതമായിരിക്കുന്നുവോ, അതുപോലെ ആത്മീയമായ ജീവൻ നിലനിൽക്കുവാൻ യേശുവിന്റെ സാന്നിദ്ധ്യവും ചൈതന്യവും അനിവാര്യമാണ്. ക്ഷീണിച്ചും തളർന്നും അവശനുമായിരിക്കുന്ന ഒരുവൻ ഭക്ഷണം കഴിക്കുമ്പോൾ ഉന്മേഷവാനും കർമ്മനിരതനുമായിത്തീരുന്നു. അതുപോലെ ഐഹിക ജീവിതത്തിൽ നമുക്ക് വരൾച്ചയും തളർച്ചയും നേരിടുന്നതിന് പരഹരിക്കുവാൻ ജീവൻ നൽകുന്ന അപ്പമായ കർത്താവിന് കഴിയും. അതിനു നാം വിശ്വാസ പൂർവ്വം അവിടുത്തെ സമീപിക്കണം. അവിടുന്ന് "ജീവന്റെ അപ്പമാണ്". അതാണ് തന്നെ മറ്റുള്ളവരിൽ നിന്ന് വ്യതിരിക്തനാക്കുന്നത്. "അവനിൽ ജീവനുണ്ടായിരുന്നു" (യോഹ. 1:4) വചനത്തെക്കുറിച്ചുള്ള പ്രസ്താവനയിലാണ് ഇത് കാണുന്നത്. കർത്താവ് തന്നെ പ്രസ്താവിച്ചു: "ഞാൻ ജീവനാകുന്നു" മരിച്ചുയർത്തെഴുന്നേറ്റു എന്നേക്കും ജീവിക്കുന്നവനായ യേശുവിനെ വിശ്വാസപൂർവ്വം സമീപിക്കുകയും അവിടുത്തെ ദിവ്യ സംസർഗ്ഗം അനുഭവിക്കുകയും ചെയ്യുമ്പോൾ നാം സജീവരായിത്തീരുന്നു.

2. "എന്റെ അടുക്കൽ വരുന്നവനെ ഞാൻ ഒരുനാളും തള്ളിക്കളയുകയില്ല" (വാ. 37) ഈ വാക്യം ഏതൊരു വ്യക്തിക്കും പ്രത്യാശയും ധൈര്യവും നൽകുന്നതാണ്. ഏതൊരു വ്യവസ്ഥയും കർത്താവ് വയ്ക്കുന്നില്ല. ഒരു യോഗ്യതയും കർത്താവ് നിർവ്വചിക്കുന്നില്ല. വിശ്വാസത്തോടും പ്രതീക്ഷയോടും അവിടുത്തെ സമീപിക്കുന്ന ആർക്കും സ്വാഗതമുണ്ട്. ആ വ്യക്തിയുടെ മുൻ കാല ചെയ്തികളോ, വർത്തമാന കാല സ്ഥാനങ്ങളോ ഒന്നും പരിഗണിക്കപ്പെടുന്നില്ല "പരദേശി മോക്ഷയാത്ര" എഴുതിയ ജോൺ ബെനി

യനെ ഈ വാക്യം വളരെയേറെ സ്പർശിച്ചു. "ഒരുനാളും നിരസിക്കുകയില്ല" എന്നതാണ് പ്രത്യേകം ശ്രദ്ധേയമായത്. ആശങ്കകളും ഉൽക്കണ്ഠകളും അകറ്റി തികഞ്ഞ പ്രത്യാശയോടും നിറഞ്ഞ ആത്മവിശ്വാസത്തോടും ജീവിക്കുവാൻ നമ്മെ പ്രാപ്തരാക്കുന്ന വാഗ്ദനമാണിത്.

തുടർന്നു പറയുന്നു "പിതാവ് എനിക്കു തന്നതിൽ ഒന്നും നഷ്ടമാവാതെ എല്ലാം ഒടുക്കത്തെ നാളിൽ ഉർത്തെഴുന്നേല്പിക്കും" (വാ. 39) ഈ ലോക ജീവിതത്തിൽ മാത്രം ഒതുങ്ങി നിൽക്കുന്നതല്ല കർത്താവ് നൽകുന്ന വാഗ്ദാനം. അതു നിത്യതയിലേക്ക് വ്യാപിച്ചു കിടക്കുന്നു. കർത്താവിന്റെ അടുക്കലേക്ക് നാം വരുന്നത് "പിതാവ് നമ്മെ കർത്താവിന് നൽകിയ" കൊണ്ടാണെന്നു പറയുന്നു. അതായത് നാം അവിടുത്തെ സമീപിക്കുന്നതുതന്നെ ദൈവം ആദ്യം നമ്മിൽ പ്രവർത്തിച്ച് അതിന് പ്രേരണ നൽകിയതുകൊണ്ടാണ്. പൗലോസ് ശ്ലീഹാ പ്രസ്ഥാവിക്കുന്നു: "ഇച്ഛിക്കുക എന്നതും പ്രവർത്തിക്കുക എന്നതും നിങ്ങളിൽ ദൈവമല്ലോ തിരുവുള്ളമുണ്ടായിട്ട് പ്രവർത്തിക്കുന്നത്" (ഫിലിപ്യർ 2:13) നാം കർത്താവിൽ ആയിത്തീരുന്നത് നമ്മുടെ പ്രയത്നത്താലോ പരിശ്രമത്താലോ അല്ല. പിന്നെയോ ദൈവം നമ്മളിൽ മനസ്സലിഞ്ഞ് നമ്മെ വിളിക്കുകയും ആകർഷിക്കുകയും ചെയ്ത് യേശുക്രിസ്തുവിനെ നമ്മെ സമർപ്പിച്ചതുകൊണ്ടാണ്. ആ പിതാവിന്റെ ഇഷ്ടം നമ്മിൽ ആരും നഷ്ടപ്പെട്ടുപോകരുതെന്നത്രെ. മാത്രമല്ല, നാം നിത്യജീവന്റെ അവകാശികളായി തീരണമെന്നുമാണ്.

ജൂൺ 8

## പെന്തിക്കോസ്തിക്കുശേഷം നാലാം ഞായർ

**ലൂക്കോസ് 10:1-16**

രണ്ടു ഞായറാഴ്ചകൾക്കു മുമ്പ് കർത്താവ് പന്തിരുവരെ മിഷൻ പ്രവർത്തനത്തിനായി അയയ്ക്കുന്നതായിരുന്നു നമ്മുടെ ധ്യാനവിഷയം. ഇന്നാകട്ടെ 70 പേരെ കർത്താവ് പ്രേഷിതവൃത്തിക്കായി അയയ്ക്കുന്നതാണ് നാം പരിഗണിക്കുന്നത്. ഈ കാര്യം ലൂക്കോസ് മാത്രമേ പരാമർശിക്കുന്നുള്ളു. 70 എന്നുള്ളതിന് ചില കൈയ്യെഴുത്തു പ്രതികളിൽ 72 എന്നും കാണുന്നു. ആരൊക്കെയാണ് ഈ 70 പേർ എന്ന് സുവിശേഷത്തിൽ വെളിപ്പെടുത്തിയിട്ടില്ലെങ്കിലും, സഭാ പാരമ്പര്യത്തിൽ അവരുടെ പലരുടെയും പേരുകൾ നൽകിയിട്ടുണ്ട്. ബർന്നബാസ്, തീത്തോസ്, അരിസ്റ്റോബുലസ് തുടങ്ങിയ പലരും ആ ലിസ്റ്റിൽ പെടുന്നു.

1. യഹൂദ ചിന്താഗതിയിൽ വിജാതീയരുടെ രാഷ്ട്രങ്ങൾ എഴുപതു എന്നാണ്. (ഉല്പത്തി 10 കാണുക) അങ്ങനെയെങ്കിൽ എഴുപതു പേരുടെ മിഷൻ വിജാതീയ സമൂഹത്തോട് നടത്തുന്നതായി കണക്കാക്കാം. പന്തിരുവരുടെ മിഷൻ ഇസ്രായേല്യ സമൂഹത്തോടുള്ളതായും എടുക്കാം. അങ്ങനെയെങ്കിൽ രണ്ടു മിഷനുകളും പൂരകങ്ങളാണ്. സ്വജാതീയരുടെ ഇടയിലെ പ്രേഷിതവൃത്തി എന്നതുപോലെ വിജാതീയരുടെയിടയിലും നിർവ്വചിക്കപ്പെടേണ്ടതാണ്.

ഇന്നുള്ള സഭ എപ്രകാരം അത് നിറവേറ്റുന്നു?

സ്വജാതികളുടെയും വിജാതികളുടെയും ഇടയിൽ പ്രവർത്തനത്തിന് തുല്യ പ്രാധാന്യം കൽപ്പിക്കുന്നുണ്ടോ? "കയറുകളെ നീട്ടുക, കുറ്റികളെ ഉറപ്പിക്കുക" (യെശ. 54:2) എന്നുള്ള സന്ദേശം ദ്വിമുഖ മിഷൻ പ്രവർത്തനത്തെ സൂചിപ്പിക്കുന്നതായി കരുതാം.

2. "കൊയ്ത്ത് വളരെ, വേലക്കാരോ ചുരുക്കം" (വാ. 2) എന്നുള്ള പ്രസ്താവന ഇന്ന് എത്രയോ സത്യമാണ്. കൊയ്യുവാനുള്ള വയൽപ്രദേശം വളരെ വിസ്തൃതമാണ്. ഭാരതത്തെ മുഴുവനായി എടുക്കുമ്പോൾ ദാരിദ്ര്യത്തിലും നിരക്ഷതയിലും കഴിയുന്നവരുടെ സംഖ്യ എത്ര വലിയതാണ്. അജ്ഞതയിലും അന്ധവിശ്വാസത്തിലും അവർ കഴിയുന്നു. അവരെ യഥാർത്ഥ മനുഷ്യരാക്കി ത്തീർക്കുവാനുള്ള ശ്രമമാണ് നടത്തേണ്ടത്. ഇന്ന് മിഷണറി പ്രവർത്തനങ്ങൾക്ക് വളരെ പ്രതിബന്ധങ്ങളും ശക്തമായ എതിർപ്പുകളും ഉപദ്രവങ്ങളും നേരിടേണ്ടതായിട്ടുണ്ട്. അധികവും സ്ഥാപിത താല്പര്യക്കാരും രാഷ്ട്രീയക്കാരും ഇളക്കിവിടുന്നതാണ്. പഴയ മിഷൻ സ്റ്റ്രാറ്റർജി ഇന്ന് വിലപ്പോവുകയില്ല. ത്യാഗത്തിന്റെയും സേവനത്തിന്റെയും പാതയിൽ, സ്നേഹത്തിന്റെ സന്ദേശത്തിന് ഒരിക്കലും പ്രസക്തി നഷ്ടമാവുകയില്ല.

കൊയ്ത്തിന് വേലക്കാരെ അയയ്ക്കുന്നതിന് യജമാനനോട് പ്രാർത്ഥിക്കുവാൻ കർത്താവ് കല്പിക്കുന്നുണ്ട്. നമ്മുടെ പ്രാർത്ഥനാവിഷയങ്ങളിൽ അതിന് പ്രാമുഖ്യം നൽകണം. കാരണം കർത്താവ് തന്നെ നമ്മോട് അക്കാര്യം ആവശ്യപ്പെട്ടിട്ടുള്ളതാണ്.

3. കർത്താവ് ഭത്സിച്ച മൂന്ന് നഗരങ്ങൾ! കോരസീൻ, ബദ്സെയിദ, കഫർന്നഹൂം എന്നീ മൂന്ന് ഗലീല പട്ടണങ്ങളെ കർത്താവ് പേരെടുത്തു കുറ്റപ്പെടുത്തുന്നു. അവയിൽ കോരസീനെപ്പറ്റി ഇവിടെയല്ലാതെ മറ്റെങ്ങും പരാമർശിച്ചിട്ടില്ല. ബദ്സെയിദയുടെ പ്രാന്തത്തിൽ കർത്താവ് പ്രവർത്തക്കുന്നതായി പരാമർശിച്ചിട്ടുണ്ട്. കഫർന്നഹൂം കർത്താവിന്റെ പ്രധാന പ്രവർത്തനരംഗമായിരുന്നു. "യേശുവിന്റെ നഗരം" എന്നറിയപ്പെടത്തക്കവണ്ണം കർത്താവ് അവിടെ പാർക്കുകയും വളരെ അത്ഭുതങ്ങൾ പ്രവർത്തിക്കുയും ചെയ്തിട്ടുണ്ട്.

കർത്താവ് അവയ്ക്ക് നൽകിയ പദവിയാണ് അവിടെവച്ച് അവിടുന്നു ചെയ്ത അത്ഭുത പ്രവർത്തികളും നടത്തിയ ഉപദേശങ്ങളും, പക്ഷെ, അവർ നൽകിയ പ്രതികരണം നിരാശാജനകമായിരുന്നു. അവർ കർത്താവിനെ വിശ്വസിക്കുകയോ അംഗീകരിക്കുകയോ ചെയ്തില്ല. അതുകൊണ്ടാണ് അവയെ ഭത്സിക്കുന്നതും ശാസിക്കുന്നതും. പദവികളും അവസരങ്ങളും നൽകുന്ന കർത്താവ് നല്ല

പ്രതികരണമാണ് നമ്മിൽ നിന്ന് പ്രതീക്ഷിക്കുന്നത്. അതുണ്ടാകാതെ വരുമ്പോൾ കർത്താവിന്റെ ശാസനയും ശിക്ഷയും ഉണ്ടാകുന്നതിൽ ആശ്ചര്യപ്പെടേണ്ടതില്ല.

കർത്താവ് പറയുന്നു: ഭൗതികത്വത്തിൽ അഹങ്കരിക്കുകയും ദൈവത്തിന്റെ സന്ദേശത്തെ നിരസിക്കുകയും ചെയ്ത കഫർന്നഹൂമിലെ ശിക്ഷ എറ്റവും കഠിനമായിരിക്കും. ലൂസിഫറും അവന്റെ കൂടെയുള്ള മാലാഖമാരും സ്വർഗ്ഗത്തിൽ വിരാജിച്ചവരാണ്. അവർ അഹങ്കരിച്ച് ദൈവത്തിന്റെ സ്ഥാനം മോഹിച്ചപ്പോൾ അവരെ അഗാധത്തിലേക്ക് തള്ളുകയായിരുന്നു എന്നുള്ളത് കാണാം. ഇതൊരു സാധാരണ പഠനമായി എടുക്കേണ്ടതാണ്. ■

## കാതോലിക്കാ ദിനാഘോഷവും വിളംബര റാലിയും

**കൊല്ലം:-** ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം കൊല്ലം മേഖലയുടെ ആഭിമുഖ്യത്തിൽ കാതോലിക്കാദിന വിളംബര റാലിയും സമാപന സമ്മേളനവും തേവലക്കരയിൽ നടന്നു. ഭദ്രാസന മെത്രാപ്പോലീത്താ മാത്യൂസ് മാർ എപ്പിഫാനിയോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ചു. മുഖ്യപ്രഭാഷണം ക്യാപ്റ്റൻ രാജു നടത്തി. ശ്രീ. ജോസഫ് എം. പുതുശ്ശേരി എം.എൽ.എ. യോഗം ഉദ്ഘാടനം ചെയ്തു. മാനേജിംഗ് കമ്മറ്റിയംഗം ശ്രീ. മാത്യു ചെറിയാൻ, ഫാ. ബിജു വർഗ്ഗീസ്, അഡ്വ. തോമസ് വൈദ്യൻ, ശ്രീ. അജി മാത്യു, പ്രൊഫ. വർഗീസ് പേരയിൽ, ജോൺസൺ കല്ലട എന്നിവർ സംസാരിച്ചു. ഫാ. മാത്യൂസ് ടി. ജോൺ സ്വാഗതവും, വിജി തോമസ് വൈദ്യൻ കൃതജ്ഞതയും അർപ്പിച്ചു.





## പള്ളി നർമ്മങ്ങൾ

### ഡയറി

ഒരിടവകയുടെ ഡയറി പുറത്തിറക്കുകയാണ് മുഴുവൻ അച്ചടിപ്പിശകുകൾ. പിതാക്കന്മാരുടെ പേരുകളിലും, വിശേഷ ദിവസങ്ങളിലുമൊക്കെ കാതലായ വ്യത്യാസങ്ങൾ. പ്രതി ഡയറിക്കമ്മറ്റി.

ഡയറി തുറന്ന് പള്ളി ശുശ്രൂഷകൻ ഓടി വന്നു അച്ചാ.... മാർച്ച് 9 നോക്കിക്കേ...

അച്ചൻ ഡയറി തുറന്നു വായിച്ചു നോക്കി എന്താ കുഴപ്പം....

ഒന്നു ശ്രദ്ധിച്ച് വായിച്ച് നോക്ക്.....

അച്ചൻ അക്ഷരങ്ങൾ തപ്പിപ്പെറുക്കി

മാർച്ച് -9

40 സ-ഹ-ദേ-വ-ന്മാ-രു-ടെ ഓർമ്മ

ഒരു സഹദേവനെ എങ്ങനെയെങ്കിലും ഒപ്പിക്കാം

ഈ 40 പേരെ എങ്ങനെ ഒപ്പിക്കും

സംഭവം നടന്നത് തെക്കൻ കേരളത്തിൽ

* * * *

### വായിച്ചപ്പോൾ

വായിക്കുമ്പോൾ തെറ്റു പറ്റിയാൽ എടുത്തറിയാൻ കഴിയും. അക്ഷര ശുദ്ധിക്കായി നീട്ടി വായിച്ചപ്പോൾ പറ്റിയ അബദ്ധം

മേലുള്ള.... വരാലും (മേലുള്ളവരാലും)

താഴെയുള്ള... വരാലും...

വരാൽ ഒരു മത്സ്യമാണ്.

* * * *

### പ്രഭാത ഭക്ഷണം

നല്ല'വണ്ണ'മുള്ള ഒരു പള്ളി സെക്രട്ടറി (ഭക്ഷണ പ്രിയനെന്ന് പറയപ്പെടുന്നു) നോട്ടീസ് അച്ചടിപ്പിച്ച വിധം

7.30-ന് പ്രഭാത ഭക്ഷണം

8.15-ന് വി. കുർബ്ബാന

നമസ്ക്കാരം, ഭക്ഷണമാണെന്ന് കരുതിയതിലെന്താണിത്ര തെറ്റ്?...



# കാരുണ്യത്തിന്റെ തൂവൽ സ്പർശവുമായി
# ബഥാന്യഭവൻ

ബഥനി കോൺവെന്റ് സിസ്റ്റേഴ്സിന്റെ സമർപ്പിത ജീവിതത്തിന്റെ കൈവഴി തേവലക്കരയിലും. മലങ്കര ഓർത്തഡോക്സ് സഭയിൽ ആതുര സേവന രംഗത്ത് വെളിച്ചം വിതറുന്ന സന്യാസിനീ സമൂഹങ്ങളിൽ ബഥനി സിസ്റ്റേഴ്സിന്റെ മറ്റൊരദ്ധ്യായം കൂടി കൊല്ലം ജില്ലയിൽ ആരംഭിച്ചിരിക്കുന്നു. ബുദ്ധി മാന്ദ്യമുള്ള പെൺകുട്ടികളെ പുനരധിവസിപ്പിക്കുന്ന കർമ്മ പദ്ധതിയാണിത്. 10 പെൺകുട്ടികൾ ഇപ്പോൾ സ്ഥാപനത്തിലുണ്ട്. കൂടുതൽ പേരെ എടുക്കുവാൻ തങ്ങൾ തയ്യാറാണെന്ന് സിസ്റ്റേഴ്സ് അറിയിക്കുന്നു. അധികമായി 25 പേർക്കു കൂടി വേണ്ട സൗകര്യങ്ങൾ ഒരുക്കിയിട്ടുണ്ട്.



ബുദ്ധിമാന്ദ്യമുള്ള പെൺകുട്ടികൾക്ക് ഉചിതമായ പരിചരണവും പരിശീലനവും പലപ്പോഴും ലഭ്യമാകാറില്ല. സാമ്പത്തിക പരാധീനതയുള്ളവരെ സംബന്ധിച്ചിടത്തോളം ഇത് പലപ്പോഴും ക്ലേശകരവുമാകുന്നു. ഈ വീക്ഷണത്തിലാണ് പ്രത്യേക പരിശീലന പദ്ധതികളുമായ 'ബഥാന്യഭവൻ' വാതിൽ തുറന്നത്.

സ്പെഷ്യൽ സ്ക്കൂൾ, ടീച്ചേഴ്സ് ട്രെയിനിംഗ് സ്ക്കൂൾ, കൈത്തൊഴിലുകൾ, ക്ലിനിക് തുടങ്ങിയ നൂതന സംരംഭങ്ങളുമായാണ് ബഥാന്യഭവൻ പ്രവർത്തനമാരംഭിച്ചിരിക്കുന്നത്. പരിരക്ഷ എന്ന ചിന്തയിൽ നിന്നും സാമൂഹ്യ സേവനത്തിന്റെ പുതിയ ദീപികകൾ തെളിയിക്കുകയാണീ വൃന്ദം.

മലങ്കര സഭയ്ക്ക് കൈമോശം വന്ന സന്യാസിനീ പ്രേഷിത പ്രവർത്തനത്തിന്റെ നൂതന മാതൃകയാണിത്. ആതുരസേവനത്തിനപ്പുറം പ്രതിഫലേച്ഛയില്ലാത്ത, അനന്തമായ ദൈവസ്നേഹത്തിന്റെ കേന്ദ്രം കൂടിയായിത്തീരും 'ബഥാന്യഭവൻ.'

ഈ സ്ഥാപനത്തിൽ ശുശ്രൂഷിക്കുന്നതിന് പെൺകുട്ടികളെ ആരോഗ്യമുള്ള സ്ത്രീകളെയോ ആവശ്യമുണ്ട്. ഉചിതമായ പ്രതിഫലം ലഭിക്കും.

### എങ്ങനെ സഹായിക്കാം

ഈ പദ്ധതിക്കു വേണ്ടി നിങ്ങളുടെ ദിവസത്തിൽ ഒരു നിമിഷം പ്രാർത്ഥനക്കായി തരിക;

ദശാംശം നല്കി സഹകരിക്കുക;

ഒരു ദിവസത്തെയോ, വർഷത്തെയോ ചെലവുകളോ, ഒരു ഭാഗമോ നല്കി പങ്കാളികളാവുക,

പ്രിയപ്പെട്ടവരുടെ ഓർമ്മയ്ക്ക് എൻഡോവ്മെന്റുകൾ ഏർപ്പെടുത്തുക.

വിവാഹ-ജന്മദിന ദിവസങ്ങളിൽ ഇവിടം സന്ദർശിച്ച് സന്തോഷം പങ്കിടുക.

വിലാസം:-

**Sr. Susanna Memorial Bethanya Bhavan,**
**House for Mentaly retarded women,**
**Thevalakkara P.O., Kollam, Kerala .**
**Ph: 0476-2872263**

## മരിയൻ തീർത്ഥാടന കേന്ദ്രം



വയനാട്ടിലെ ആദ്യകാല ദേവാലയമായ സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ മരിയൻ തീർത്ഥാടന കേന്ദ്രമായി പ. ബാവാ തിരുമേനി പ്രഖ്യാപിച്ചു.

അങ്കമാലി ഭദ്രാസനാധിപനായിരുന്ന കടവിൽ മാർ അത്താനാസിയോസ് തിരുമേനിയുടെ കല്പന പ്രകാരം 1944-ൽ സ്ഥാപിതമായ ഈ ദേവാലയം ബത്തേരിയുടെ പ്രതാപമായി നിലകൊള്ളുന്നു.

പരിശുദ്ധന്മാരായ മാർത്തോമ്മാ ശ്ലീഹായുടെയും, പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയുടെയും, യൽദോ മാർ ബസ്സേലിയോസ് ബാവായുടെയും തിരുശേഷിപ്പുകൾ സ്ഥാപിച്ചിട്ടുള്ള മലബാറിലെ ഏക ദേവാലയമാണ്.



വാർത്തകൾ

## തണൽ വൈദിക ക്ഷേമനിധി



*തണൽ വൈദിക ക്ഷേമനിധിയുടെ ഗ്രാന്റ് പ. ബാവാതിരുമേനിയുടെ പക്കൽ നിന്നും ഏറ്റുവാങ്ങുന്നു. സമീപം ദേവലോകം മാനേജർ വെരി. റവ. ഡോ. ക്രിസ്റ്റഫോറസ് റമ്പാൻ*

മസ്ക്കറ്റ് മാർ ഗ്രീഗോറിയോസ് ഇടവകയുടെ ജീവകാരുണ്യ പ്രവർത്തനങ്ങളുടെ ഭാഗമായി വൈദിക ക്ഷേമനിധി വിതരണം ചെയ്തു. കഴിഞ്ഞ വർഷം കേരളത്തിലുടനീളം നിർദ്ദനരായ സഭാംഗങ്ങൾക്ക് 17 ഭവനങ്ങൾ നിർമ്മിച്ചു നൽകി പ്രശംസനീയമായ പ്രവർത്തനം കാഴ്ചവച്ചിരുന്നു. സഭയിലെ വൈദികരുടെ ക്ഷേമപ്രവർത്തനങ്ങൾ മുൻനിർത്തിയാണ് ഇക്കുറി പദ്ധതി തയ്യാറാക്കിയത്. ഇതിൻ പ്രകാരം വിവിധ ഭദ്രാസനങ്ങളിലെ തെരഞ്ഞെടുക്കപ്പെട്ട വൈദികർക്ക് ഇടവക മെത്രാപ്പോലീത്താമാരുടെ അനുമതിയോടെ തുക വിതരണം ചെയ്തു. മാർ ഗ്രീഗോറിയോസ് ഇടവകയുടെ ഭരണസമിതിയും ഇടവക വികാരി ഫാ. ഷാജി മുകടിയിലും നേതൃത്വം നൽകി.

## ചുമതലയേറ്റു



സുൽത്താൻബത്തേരി സെന്റ് മേരീസ് കോളേജ് പ്രിൻസിപ്പലായി പ്രൊഫ. പി. വർഗീസ് വൈദ്യൻ ചുമതലയേറ്റു.

ജില്ലാ ട്രാഫിക് സേഫ്റ്റി അംഗം, എൻ.എൻ.എസ്. കോഴിക്കോട് സർവ്വകലാശാല ഉപദേശക സമിതി അംഗം, സെന്റ് മേരീസ് കോളേജ് നാക് അക്രഡിറ്റേഷൻ കമ്മിറ്റി ചെയർമാൻ തുടങ്ങിയ നിരവധി സ്ഥാനങ്ങൾ വഹിക്കുന്നു. 2007-ലെ മലയാള മനോരമ - എയർ ഇന്ത്യ അദ്ധ്യാപക പരിശീലന പ്രതിഭാ പുരസ്ക്കാരത്തിന് അർഹനായിട്ടുണ്ട്.

## പൗരോഹിത്യ സുവർണ്ണ ജൂബിലി



പെരുമ്പാവൂർ തൃക്കളത്തൂർ ഓലിയ്ക്കൽ കുടുംബത്തിലെ പൗരോഹിത്യ പാരമ്പര്യമുള്ള കുടുംബാന്തരീക്ഷത്തിലെ മൂന്നാം തലമുറ പുരോഹിതൻ ഫാ. ജെ. പൗലോസ് പൗരോഹിത്യ ജൂബിലി ആഘോഷിക്കുന്നു. 1932 സെപ്തംബർ 6-ാം തീയതി ജനിച്ചു 1950 മേയ് 30-ാം തീയതി വലിയപ്പറമ്പിൽ ഗീവർഗീസ് മാർ ഗ്രിഗോറിയോസ് തിരുമനിയിൽ നിന്നും ശെമ്മാശു പട്ടം സ്വീകരിച്ച് ആലുവ തൃക്കുന്നത്തു സെമിനാരിയിൽ വൈദിക വിദ്യാഭ്യാസം പൂർത്തിയാക്കി. 1958 ഡിസംബർ 1-ാം തീയതി കശ്ശീശ പട്ടം വയലിപ്പറമ്പിൽ ഗീവർഗീസ് മാർ ഗ്രിഗോറിയോസ് തിരുമേനിയിൽ നിന്നും സ്വീകരിച്ചു. 1959 ജനുവരി 9-ന് തൃക്കളത്തൂർ St. George Church-ൽ നവപൂജാർപ്പണം നടത്തി. 1960 മുതൽ 1988 വരെ ആരക്കുന്നം സെ. ജോർജ് ഹൈസ്ക്കൂൾ അദ്ധ്യാപകനായി സേവനമനുഷ്ഠിച്ചു.

1958-ൽ കശ്ശീശ പട്ടം സ്വീകരിച്ച ബഹു. വികാരി 17 വർഷക്കാലം പള്ളം സെ. പോൾസ് ഓർത്തഡോക്സ് പള്ളിയിൽ സനവനമനുഷ്ഠിച്ചുവെന്നത് സേവന ജീവിതത്തിലെ ധന്യമായ വർഷങ്ങളായിരുന്നു. കൂടാതെ കുറിച്ചി സെ. പീറ്റേഴ്സ് & സെ. പോൾസ് പള്ളിയിൽ ഏഴരവർഷം, വെള്ളുത്തുരുത്തി ചാപ്പലിൽ 3 വർഷം കളമശേരി സെ. ജോർജ് പള്ളിയിൽ ഏഴരവർഷം ഏലൂർ മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളിയിൽ 9 വർഷം അങ്കമാലി ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളിയിൽ രണ്ടര വർഷം എന്നിങ്ങനെ പ്രവർത്തിച്ചു.

പരേതയായ പുതുശേരി കുട്ടൻ ചിറയിൽ അമ്മിണി സഹധർമ്മിണിയായി ജീവിതത്തിലെന്നും ഉണ്ടായിരുന്നു. 2 ആൺകുട്ടികളും 2 പെൺകുട്ടികളും അവരുടെ പേരക്കുട്ടികളുമടങ്ങുന്ന കുടുംബാന്തരീക്ഷം. ഇടവക പള്ളികളുടെ ആത്മീയ വളർച്ചയെ ഉന്നതങ്ങളിലേക്ക് നയിച്ച ബഹു. അച്ചന്റെ പൗരോഹിത്യ സുവർണ്ണജൂബിലിയിൽ അഭ്യുദയകാംക്ഷികളും, വിശ്വാസികളും ഒരുമിച്ചു കൂടി പ്രവർത്തിക്കുന്നു.

# പുതുപ്പള്ളി പെരുന്നാൾ

നവമദ്ധ്യസ്ഥരുടെ നാമത്തിലുള്ള പുതുപ്പള്ളി പള്ളിയിൽ വിശുദ്ധ ഗീവർഗീസ് സഹദായുടെ ഓർമ്മപ്പെരുന്നാൾ 2008 മെയ് 5, 6, 7 തീയതികളിൽ ഭക്തിപൂർവ്വം ആചരിച്ചു. വിശുദ്ധന്റെ തിരുശേഷിപ്പ് സ്ഥാപിച്ചിട്ടുള്ള ദേവാലയമെന്ന നിലയിൽ ഏപ്രിൽ 23 മുതൽ മെയ് 18 വരെ സഹദായുടെ സാന്നിദ്ധ്യാനുസ്മരണദിനങ്ങളായി ആചരിച്ചു. രോഗദുരിതങ്ങളാലും, ജീവിത ക്ലേശങ്ങളാലും ഭാരപ്പെടുന്നവർക്കും, പ്രശ്നങ്ങളിലും പ്രതിസന്ധികളിലും പെട്ടുഴലുന്നവർക്കും മദ്യത്തിനും മയക്കുമരുന്നിനും അടിമപ്പെട്ടു വലയുന്നവർക്കും വേണ്ടി ഈ ദിവസങ്ങളിൽ പ്രത്യേകം പ്രാർത്ഥനയും മദ്ധ്യസ്ഥ പ്രാർത്ഥനയും ഉണ്ടായിരുന്നു.

## നിലയ്ക്കൽ ഓർത്തഡോക്സ് കൺവൻഷൻ

നിലയ്ക്കൽ പ്രദേശത്തെ ദേവാലയങ്ങളുടെ സംയുക്താഭിമുഖ്യത്തിലുള്ള നിലയ്ക്കൽ ഓർത്തഡോക്സ് കൺവൻഷൻ 2008 ഏപ്രിൽ 10, 11, 12, 13 തീയതികളിൽ ചിറ്റാർ സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവക ആഡിറ്റോറിയത്തിൽ (മാർത്തോമ്മൻ നഗർ) നടന്നു.






## ഡോക്ടറേറ്റ്



ക്രിസ്ത്യൻ കൗൺസലിംഗിൽ ഡോക്ടറേറ്റ് ലഭിച്ച കുന്നന്താനം കുമ്പളോലിക്കൽ പ്രൊഫ. പി. സി. വർഗീസ്. പാമ്പാടി കെ. ജി. കോളജ് അദ്ധ്യാപകനാണ്. ഓർത്തഡോക്സ് യുവജന പ്രസ്ഥാനം നിരണം ഭദ്രാസന ജോയിന്റ് സെക്രട്ടറി, യൂണിവേഴ്സിറ്റി ടീച്ചേഴ്സ്, ഓർത്തഡോക്സ് ക്രിസ്ത്യൻ അസോസിയേഷൻ ജനറൽ സെക്രട്ടറി, ചെങ്ങന്നൂർ ഡിസ്ട്രിക്ട് സൺഡേസ്ക്കൂൾ ഇൻസ്പെക്ടർ, വള്ളമല സെന്റ് മേരീസ് സെഹിയോൻ ഇടവകാംഗം.



ഫിസിക്സിൽ പി.എച്ച്.ഡി. (കേരള) ലഭിച്ച പത്തനാപുരം സെന്റ് സ്റ്റീഫൻസ് കോളേജ് അദ്ധ്യാപിക അച്ചാമ്മ ജോർജ് തിരുവനന്തപുരം കാലാവസ്ഥാ നിരീക്ഷണ കേന്ദ്രം സയന്റിഫിക് അസിസ്റ്റന്റ് ശ്രീ. ജി. രാജു (തലവൂർ സെ. മേരീസ് ഓർത്തഡോക്സ് വലിയ പള്ളി ട്രസ്റ്റി) വിന്റെ ഭാര്യയും പത്തനാപുരം തെക്കേടത്ത് പരേതനായ ശ്രീ. ചാച്ചന്റെ മകളുമാണ്.

## ടി. ടി. സി. പഠനം 2008-2010

2008-2010 അദ്ധ്യയന വർഷത്തേക്ക് ടി.ടി. സി. കോഴ്സിന് താഴെ പറയുന്ന യോഗ്യത യുള്ളവരിൽ നിന്നും നിർദ്ധിഷ്ട ഫാറത്തിൽ അപേക്ഷ ക്ഷണിക്കുന്നു.

1) HSE/PDC/തത്തുല്യപരീക്ഷകളിൽ ചുരുങ്ങിയത് 50% മാർക്ക് ലഭിച്ചിരിക്കണം.

2) യോഗ്യതാ പരീക്ഷ പാസാകുവാൻ 3 ചാൻസിൽ കൂടുതൽ പാടില്ല.

3) അപേക്ഷകർ 1-7-2008-ൽ 17 വയസ്സിൽ കുറവോ, 33 വയസ്സിൽ കൂടുതലോ ആകരുത്.

നിർദ്ദിഷ്ട ഫോറം ദേവലോകത്തുള്ള കാതോലിക്കേറ്റ് & എം.ഡി. സ്ക്കൂൾസ് ഓഫീസിൽ നിന്നും ലഭിക്കുന്നതാണ്. HSE/PDC-ക്ക് ഈ വർഷം പരീക്ഷയെഴുതി ഫലം കാത്തിരിക്കുന്നവർക്കും അപേക്ഷിക്കാവുന്നതാണ്. അപേക്ഷ സമർപ്പിക്കേണ്ട അവസാന തീയതി 2008 മെയ് 31 ആണ്.

## നിയമിതനായി



മലങ്കര ഓർത്തഡോക്സ് സഭയുടെ ശ്രേഷ്ഠ നിയുക്ത കാതോലിക്കാ അഭിവന്ദ്യ പൗലോസ് മാർ മിലിത്തിയോസ് തിരുമേനിയുടെ സെക്രട്ടറിയായി റവ. ഫാ. ഈ.എം. ഫിലിപ്പിനെ പ. ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ തിരുമേനി നിയമിച്ചു. കോട്ടയം ബസ്സേലിയോസ് കോളേജ് പ്രിൻസിപ്പലായി വിരമിച്ച ബഹുമാനപ്പെട്ട അച്ചൻ അഖില മലങ്കര യുവജനപ്രസ്ഥാനം പ്രസിഡന്റായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്. അമേരിക്കാ, ഡൽഹി, മലബാർ, കുന്നംകുളം മെത്രാസനങ്ങളിലെ പള്ളികളിൽ വികാരിയായും പ്രവർത്തിച്ചിട്ടുണ്ട്.

## അസി. മാനേജർ



പരുമല സെമിനാരി അസിസ്റ്റന്റ് മാനേജരായി ഫാ. യൂഹാനോൻ ജോൺ (ജോമോൻ) നെ നിയമിച്ചു. മൈലപ്ര മാർ കുറിയാക്കോസ് ദയറാ അംഗം, കൊഴുവല്ലൂർ സ്വദേശി.

## കരസ്ഥമാക്കി



സൺഡേസ്ക്കൂൾ അഖില മലങ്കര അടിസ്ഥാനത്തിൽ 5-ാം ക്ലാസ്സ് മത്സരപ്പരീക്ഷയിൽ 2-ാം റാങ്ക് നേടിയ രേഷ്മ എൽസാ ജോൺ. തുമ്പമൺ കാട്ടൂർ സെന്റ് മേരീസ് ഇടവകാംഗം. പനങ്ങാടത്ത് പി. പി. ജോണിന്റേയും മോളിക്കുട്ടി ജോണിന്റെയും മകളും മഠത്തിലേത്ത് ഫാ. വി. ജെ. ജോസഫിന്റെ പൗത്രിയുമാണ്.

## വൈദിക സെമിനാരി പ്രവേശനം

കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരി 2008-2013 ബാച്ചിലേക്ക് പ്രവേശനത്തിനുള്ള അപേക്ഷകൾ ക്ഷണിക്കുന്നു. അംഗീകൃത സർവ്വകലാശാലകളിൽ നിന്നും ബിരുദധാരികളായ ഓർത്തഡോക്സ് യുവാക്കൾക്ക് അപേക്ഷിക്കാവുന്നതാണ്. അപേക്ഷാ ഫോറത്തിനും പ്രോസ്പെക്ടസിനും 200/- രൂപാ (M.O./D.D.) സഹിതം പ്രിൻസിപ്പാൾ, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, പോസ്റ്റ് ബോക്സ് 98, കോട്ടയം-1 എന്ന വിലാസത്തിൽ ബന്ധപ്പെടുക. പൂരിപ്പിച്ച അപേക്ഷാ ഫോറങ്ങൾ 2008 ജൂൺ 30-ന് മുമ്പ് സെമിനാരി ഓഫീസിൽ ലഭിച്ചിരിക്കേണ്ടതാണ്.




വാർത്തകൾ

## ഒന്നാം റാങ്ക്



എം. ജി. സർവ്വകലാശാല എം.എസ്. സി. പോളിമർ കെമിസ്ട്രിയിൽ ഒന്നാം റാങ്ക് നേടിയ അൻസു പി. ജോൺ (കാതോലിക്കേറ്റ് കോളേജ് പത്തനംതിട്ട) പത്തനംതിട്ട മല്ലശ്ശേരി പാങ്ങാട്ട് ഫാ. പി.എം. ജോണിന്റേയും പൊന്നമ്മ ജോണിന്റേയും മകൾ. കുമ്പഴ സെ. മേരീസ് ഓർത്തഡോക്സ് വലിയ കത്തീഡ്രൽ ഇടവകാംഗം.

## തെരഞ്ഞെടുത്തു



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ ബാലസമാജം കേന്ദ്ര ട്രഷററായി കോശി ഉമ്മൻ കിഴക്കടത്തിനെ തെരഞ്ഞെടുത്തു. സഭാ മാനേജിംഗ് കമ്മറ്റി അംഗമാണ്.

## ഡോ. സിബി തരകൻ പ്രോഗ്രാം മാനേജർ



**ബാംഗ്ലൂർ:–** ദേശീയ മനുഷ്യാവകാശ പ്രസ്ഥാനമായ വിജിൽ ഇൻഡ്യ മൂവ്മെന്റിന്റെ പ്രോഗ്രാം മാനേജരും മുഖ്യ സംഘാടകനുമായി എഴുത്തുകാരനും മലങ്കര ഓർത്തഡോക്സ് സഭാംഗവുമായ ഡോ. സിബി തരകൻ നിയമിതനായി.

ബാംഗ്ലൂരിലെ എക്യുമെനിക്കൽ ക്രിസ്ത്യൻ സെന്ററിന്റെ അസിസ്റ്റന്റ് ഡയറക്ടറായും സാംബിയായിലെ എക്യുമെനിക്കൽ ഫൗണ്ടേഷനിൽ പ്രോഗ്രാം കോർഡിനേറ്ററായും പ്രവർത്തിച്ചിട്ടുണ്ട്. ബ്രിട്ടനിലെ വെയ്ത്സ് സർവകലാശാലയിൽ നിന്ന് സാമൂഹിക വികസനത്തിൽ ബിരുദാനന്തര ബിരുദവും മഹാത്മാഗാന്ധി സർവ്വകലാശാലയിൽ നിന്ന് മലയാള സാഹിത്യത്തിൽ പി.എച്ച്.ഡി. യും നേടിയിട്ടുണ്ട്. 'മലങ്കരസഭ' യുടെ പ്രത്രാധിപ സമിതി അംഗമായിരുന്നു. പള്ളം സെ. പോൾസ് ഇടവകാംഗമാണ്. ഭാര്യ സോഫിയ മാത്യു അദ്ധ്യാപിക. മക്കൾ: മിഥുൻ തരകൻ, മെറിൻ തരകൻ.

## ചാമ്പ്യൻഷിപ്പ് നേടി

**മുംബൈ:–** വാഷി സെന്റ് തോമസ് ഓർത്തഡോക്സ് അരമനയിൽ വച്ചു നടത്തിയ സൺഡേസ്ക്കൂൾ, പാഠ്യേതര വിഷയമത്സരങ്ങളിൽ 77 പോയിന്റ് നേടിയ, പവായ് സെന്റ് പോൾസ് സൺഡേസ്ക്കൂൾ ചാമ്പ്യൻഷിപ്പ് നിലനിർത്തി. പ്രസ്തുത സണ്ടേസ്ക്കൂളിൽ നിന്നു തന്നെ വ്യക്തിഗത മത്സരങ്ങളിൽ ജൂനിയർ വിഭാഗത്തിൽ കുമാരി റീനു മാത്യുവിനും സെക്കണ്ടറി വിഭാഗത്തിൽ മിസ്റ്റ് റിൻസി സാറാ ജോണിനും ഈ വർഷത്തെ ചാമ്പ്യൻഷിപ്പ് ലഭിച്ചു. Late Mrs. Mercy John Memorial Cash award–ന് കുമാരി റീനു മാത്യുവും, Late Mr. Aby Eapen Memorial Scholarship for drawing–ന് സീനിയർ വിഭാഗത്തിലെ കുമാരി ഷാൻസിമോൾ സോജനും അർഹത ലഭിച്ചു. എല്ലാവരും പവായ് സെന്റ് പോൾസ് സൺഡേസ്ക്കൂൾ വിദ്യാർത്ഥികളാണ്.

## പാറശ്ശാലയിൽ കുരിശ് പ്രതിഷ്ഠിച്ചു



ആലമ്പാറ സെന്റ് ഗ്രീഗോറിയോസ് പള്ളിയോട് ചേർന്ന് പണികഴിപ്പിച്ച കുരിശിൻ സൗധത്തിന്റെ കൂദാശ തിരുവനന്തപുരം ഭദ്രാസനാധിപൻ അഭി. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്ത നിർവ്വഹിക്കുന്നു. ഇടവക വികാരി വെരി. റവ. എം. അലക്സാണ്ടർ വൈദ്യൻ കോർ എപ്പിസ്ക്കോപ്പ, സഹവികാരി ഫാ. മത്തായി വൈദ്യൻ, ഫാ. ജോർജ് വർഗീസ്, ഫാ. കെ. ജി. വർഗ്ഗീസ് എന്നിവർ സമീപം

## ബാലഭവൻ– അപേക്ഷ ക്ഷണിക്കുന്നു

കൊട്ടാരക്കര, ചെങ്ങമനാട് ബേത്‌ലഹേം ആശ്രമത്തിന്റെ ചുമതലയിലുള്ള ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് II ബാലഭവനിൽ താമസിച്ചു പഠിക്കുന്നതിന് നിർദ്ധനരും, പഠിക്കുവാൻ സാഹചര്യം ഇല്ലാത്തവരും എന്നാൽ പഠിക്കുവാൻ താല്പര്യമുള്ളവരുമായ 5–ാം ക്ലാസ്സ് മുതൽ 10–ാം ക്ലാസ്സ് വരെ ഇപ്പോൾ പഠിക്കുന്നതായ ആൺകുട്ടികളുടെ രക്ഷാകർത്താക്കളിൽ നിന്ന് അപേക്ഷ ക്ഷണിച്ചു കൊള്ളുന്നു. ബാലഭവനിൽ നിന്നു ലഭിക്കുന്ന നിർദ്ദിഷ്ട ഫോമിൽ അപേക്ഷിക്കാവുന്നതാണ്.

അഡ്രസ്സ്: Baselios Marthoma Mathews II Balabhavan, Bethlehem Ashram, Chengamanadu p.o., Kottarakkara-691557

## യുവജനപ്രസ്ഥാനം 'പ്രസിഡന്റ് അവാർഡ്' അപേക്ഷകൾ ക്ഷണിക്കുന്നു

ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം പ്രസിഡന്റ് അവാർഡുകൾക്ക് അപേക്ഷകൾ ക്ഷണിക്കുന്നു. ഏറ്റവും നല്ല ഭദ്രാസനം, ആ ഭദ്രാസനത്തിന്റെ സെക്രട്ടറി, ഏറ്റവും നല്ല യൂണിറ്റ്, ആ യൂണിറ്റിന്റെ സെക്രട്ടറി എന്നിവർക്ക് പ്രസ്ഥാനം പ്രസിഡന്റ് ഏർപ്പെടുത്തിയിരിക്കുന്ന President's Award for Excellence–ന് അപേക്ഷകൾ ക്ഷണിക്കുന്നു. 2007 ഏപ്രിൽ 1 മുതൽ 2008 മാർച്ച് 31 വരെയുള്ള കാലയളവിലെ പ്രവർത്തനങ്ങളാണ് അവാർഡിന് പരിഗണിക്കുക. അപേക്ഷകൾ 2008 മെയ് 15 മുൻപ് കേന്ദ്ര ഓഫീസിൽ കിട്ടിയിരിക്കണം. കൂടുതൽ വിവരങ്ങൾ ഓർത്തഡോക്സ് യുവജനം ഏപ്രിൽ ലക്കം മാസികയിൽ (Ph: 9447255765)

## ബുദ്ധിമാൻ

# ഗിവ്സൈറ്റ് പ്രോജക്ട് കാര്യമ്പാടി കണ്ണാശുപത്രി

**M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.**

തിമിരംമൂലം അന്ധരായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കുന്ന പദ്ധതിയാണ് ഗിവ്സൈറ്റ്. ഇൻട്രാ ഒക്കുലർ ലെൻസ് അഥവാ 10L കണ്ണിനുള്ളിൽ നിക്ഷേപിച്ചു നടത്തുന്ന ഓപ്പറേഷൻ ഇന്ന് സർവ്വവ്യാപകമായിരിക്കുന്നു. വ്യക്തവും സൂക്ഷ്മവുമായ കാഴ്ച ലഭിക്കുമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. ഈ ആശുപത്രിയിൽ ഏറ്റവും കൂടുതൽ നടക്കുന്ന ഓപ്പറേഷനും ഇതുതന്നെയാണ്. സന്മനസ്സുള്ളവരിൽ നിന്നു സംഭാവനകൾ സ്വീകരിച്ച് പാവപ്പെട്ട അന്ധരോഗികളുടെ ചികിത്സയ്ക്കായി പ്രയോജനപ്പെടുത്തുന്നു.

താല്പര്യമുള്ള ആർക്കുവേണമെങ്കിലും ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളാകാം. ലെൻസ്വച്ചുള്ള ഓപ്പറേഷന് 1000 രൂപയും സാധാരണ ഓപ്പറേഷന് 500 രൂപയും വീതം സംഭാവന നല്കിയാൽ നിങ്ങളുടെ പേരിൽ ഞങ്ങൾ ഏതെങ്കിലും പാവപ്പെട്ട ഒരന്ധനു കാഴ്ചനല്കുന്നു. കാഴ്ച ലഭിച്ചയാളെ കുറിച്ചുള്ള വിവരം യഥാസമയം നിങ്ങളെ അറിയിക്കുകയും ചെയ്യും.

1986-ലാണ് ഈ കണ്ണാശുപത്രി ആരംഭിച്ചത്. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, വൈസ് പ്രസിഡണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയുമാണ്. M.S. (ophthal) ബിരുദമുള്ള 4 വിദഗ്ദ്ധ ഡോക്ടർമാരും സേവനസന്നദ്ധരായ പാരാമെഡിക്കൽ സ്റ്റാഫും, താക്കോൽ ദ്വാരശസ്ത്രക്രിയ ഉപകരണമായ ഫേക്കോ ഉൾപ്പെടെയുള്ള എല്ലാ അത്യാധുനിക ഉപകരണങ്ങളുമുള്ള ഒരു സൂപ്പർ സ്പെഷ്യാലിറ്റി ഐ ഹോസ്പിറ്റലായി ഈ സ്ഥാപനം വളർന്നു കഴിഞ്ഞു.

ഈ സാമ്പത്തിക വർഷം 695817.90- രൂപയുടെ സൗജന്യചികിത്സ, അർഹിക്കുന്നവർക്കായി നല്കുകയുണ്ടായി. 15289 ഓപ്പറേഷൻ ആകെ 2006 മാർച്ച് 31 വരെയുള്ള കാലത്ത് നടത്തിയതിൽ 5022-ഉം സൗജന്യമായിരുന്നു. അതുപോലെ ഇൻട്രാ ഒക്കുലർ ലെൻസുവച്ച് ഇതിനകം 3645 പേർക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കാനും സാധിച്ചു.

പല സ്വകാര്യ ആശുപത്രികളും ഇതേ ഓപ്പറേഷൻ ഒന്നിനു 10,000-ൽ അധികം ചാർജ്ജ് ചെയ്തുവരുന്നുണ്ട്. ആ നിലയിൽ ഈ സ്ഥാപനത്തിലൂടെ ചെയ്യുന്ന സേവനം എത്ര മഹത്തരമാണെന്നോർക്കുക.

അനേകരുടെ വിലപ്പെട്ട സഹായം ലഭിക്കുന്നതുകൊണ്ടാണ് ഞങ്ങൾക്കിതു സാധിക്കുന്നത്. സഹായിച്ച എല്ലാവരോടും നന്ദി അറിയിക്കുന്നു. മേലിലും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജന്മദിനം, വിവാഹദിനം, പ്രിയപ്പെട്ടവരുടെ ഓർമ്മദിനം കൂടാതെ മറ്റേതെങ്കിലും വിശേഷദിനം വരുമ്പോൾ നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയുടെ ഭാഗമായ ഈ ആതുരശുശ്രൂഷയിൽ ഒരു ജീവകാരുണ്യപ്രവൃത്തിയെന്ന നിലയിൽ **ഗിവ്സൈറ്റ് പ്രോജക്ടിലേക്ക്** സംഭാവനകൾ നല്കാൻ അഭ്യർത്ഥിക്കുന്നു.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ F.C.R.A. അനുവാദവും ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവന **ട്രഷറാർ, ഗിവ്സൈറ്റ് പ്രോജക്ട്, M.O.S.C. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, കാര്യമ്പാടി പി.ഒ. 673 591, വയനാട്, കേരള, ഇൻഡ്യ** എന്ന അഡ്രസ്സിൽ ചെക്ക്/ ഡി.ഡി./എം.ഒ. ആയി അയച്ചുതരുന്നത് ഉപകാരമായിരുന്നു. ആശുപത്രി അക്കൗണ്ട് കാനറാ ബാങ്ക് മീനങ്ങാടി ശാഖയിലാണ്.

**ഫാദർ അബ്രഹാം മാത്യു എടേക്കാട്ട്** (സെക്രട്ടറി ഗവേണിംഗ്ബോർഡ്)

THE MALANKARA SABHA,
CATHOLICATE OFFICE, KOTTAYAM-686 038

*Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2006-08*
*Licence No. KL/CR/KTM/WPP-049/2006-08.*
*Licenced to Post Without Pre-payment*

# FIRST DEATH ANNIVERSARY

## (09-05-08)





# SOSAMMA VARGHESE

**(W/O DR. GEORGE VARGHESE, NEW DELHI)**

**VALIAVEETTIL BATHANYA**

**THUMPAMON**

"പ്രാർത്ഥനയിൽ എന്നെയും ഓർക്കണമെ."

PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT GRAPHIC SYSTEM & CO., MALLAPPALLY FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. JOHN PANICKER. RS. 10/-